25 years
Kandanad
Diocesan
BULLETIN
A PUBLICATION OFTHE KANDANAD EAST DIOCESE OFTHE MALANKARA ORTHODOX SYRIAN CHURCH

Vol. 8 No. 1, 15 January 2020

എഡിറ്റോറിയൽ

# റിപ്പോർട്ടിങ്ങിലെ നർമ്മം

മലങ്കര സഭയുടെ മറ്റ് പള്ളികളിൽ എന്ന പോലെ കോതമംഗലം മാർ തോമ്മൻ ചെറിയ പള്ളിയിലും സഭാ ക്കേസ് സംബന്ധിച്ച ബഹു. സുപ്രീം കോടതി വിധി നടപ്പാക്കുമെന്ന് ഏറെക്കുറെ ഉറപ്പായതോടെ ആ പള്ളിയുടെ ഭരണം കയ്യാളിക്കൊണ്ടിരിക്കുന്ന യാക്കോബായ വിഭാഗം അധികാരവും സ്വത്തും കൈവിട്ട് പോകാതിരിക്കാൻ പല ആസൂത്രിത പരിപാടികളും പരീക്ഷിച്ച് വരികയാണ്. അതിൽ അവസാനത്തേതാണ് മതമൈത്രി സമിതിയുടെ പേരിൽ മാർതോമ്മൻ ചെറിയപള്ളിയുടെ നേതൃത്വത്തിൽ നടത്തിവരുന്ന അനിശ്ചിതകാല രാപകൽ സത്യാഗ്രഹം. പള്ളിയകത്ത് തമ്പടിച്ചിരിക്കുന്ന യാക്കോബായ പക്ഷക്കാരെ ഒഴിവാക്കി പള്ളി ഏറ്റെടുത്ത് സമാധാന അന്തരീക്ഷത്തിൽ ഓർത്തഡോക്സ് സഭയ്ക്ക് കൈമാറാൻ ബഹു. ഹൈക്കോടതി ജില്ലാ അധികാരികൾക്ക് നിർദ്ദേശം നൽകിയതോടെ സമരം ശക്തമാക്കിയിരിക്കുകയാണ്. വിവിധ രാഷ്ട്രീയ കക്ഷികളിൽപ്പെട്ട തെരഞ്ഞെടുപ്പ് പരാജിതരും, വരും തെരഞ്ഞെടുപ്പിൽ തോൽവി ഭയപ്പെടുന്നവരും വിജയപ്രതീക്ഷ വച്ച് പുലർത്തുന്നവരുമായ നേതാക്കൾ സ്വയം സംരക്ഷണത്തിന്റെ ഭാഗമായി ദിനംപ്രതി നടക്കുന്ന സമര സമ്മേളനങ്ങളിൽ 'പ്രാസംഗികർ' ആകാറുമുണ്ട്. ഇതിന്റെയെല്ലാം സചിത്ര റിപ്പോർട്ടുകളാണ് ലോകത്തിലെ ഏറ്റവും പ്രചാരമുള്ള മലയാള ദിനപ്പത്രമായ മനോരമ വലിയ പ്രാധാന്യത്തോടെ പുറത്തുവിട്ടുകൊണ്ടിരിക്കുന്നത്. വസ്തുതകൾ വേണ്ട വിധം മനസ്സിലാക്കാതെയാണ് ഈ വമ്പന്മാർ അഭിപ്രായങ്ങൾ, പ്രകടിപ്പിക്കുന്നതെന്ന് റിപ്പോർട്ടുകൾ ശ്രദ്ധാപൂർവ്വം വായിക്കുന്നവർക്ക് എളുപ്പം മനസ്സിലാകും. ദിവസങ്ങൾ കടന്നുപോകുന്നതോടെ റിപ്പോർട്ടുകൾ കൂടുതൽ രസകരവും പ്രമാദഭൂഷിതവും ആയിക്കൊണ്ടിരിക്കുന്നു. ജനുവരി 5-ാം തീയതി ഞായറാഴ്ചയിലെ മനോരമയുടെ രണ്ടാം പേജിൽ ബഹു വർണ്ണ ചിത്രം സഹിതം 'ചെറിയപള്ളി സമരം വിജയം നേടു'മെന്ന തലക്കെട്ടിൽ വന്ന വാർത്ത കഴിഞ്ഞ മാസാവസാനം നടന്ന സമ്മേളനത്തിൽ സാഹിത്യകാരൻ പായിപ്ര രാധാകൃഷ്ണൻ ചെയ്ത ഉദ്ഘാടന പ്രസംഗത്തിന്റെ രത്നച്ചുരുക്കം ഇപ്രകാരം ചേർത്തിട്ടുണ്ട്.

"അന്ത്യോഖ്യായിൽ നിന്ന് മലങ്കര സഭയെയും സഭാ മക്കളെയും സംരക്ഷിക്കാൻ പാത്രിയർക്കീസ് ബാവ ചുമതലപ്പെടുത്തി അയച്ച പരി. ബസേലിയോസ് ബാവ കബറടങ്ങിയിരിക്കുന്ന ചെറിയ പള്ളി സംരക്ഷിക്കാൻ നടത്തിവരുന്ന സമരം സമ്പൂർണ്ണമായി വിജയിക്കും".

അദ്ദേഹത്തിന്റെ പ്രഖ്യാപനം കേട്ടവരെല്ലാം ആർത്തലറി കരഘോഷം മുഴക്കിക്കാണും. എന്നാൽ ഇതിലാരെയാണ് സംരക്ഷിക്കേണ്ടത് എന്നും ആരിൽ നിന്നാണ് സംരക്ഷിക്കേണ്ടതെന്നും വ്യക്തമാക്കിയിട്ടുണ്ട്. സംരക്ഷിക്കേണ്ടത് മലങ്കര സഭയേയും സഭാമക്കളേയും. സംരക്ഷിക്കപ്പെടേണ്ടത് അന്ത്യോഖ്യായിൽ നിന്ന് പോരേ? അതിനുള്ള സമരം സമ്പൂർണ്ണ വിജയമായി തീരുമെന്നാണ് പായിപ്രയുടെ പ്രവചനം. ഇത് യാക്കോബായക്കാർ അംഗീകരിച്ചാൽ ചെറിയപള്ളി പ്രശ്നം അതോടെ

തീർന്നു. യാക്കോബായ സുറിയാനി ക്രിസ്ത്യാനികൾ തയ്യാറാണോ? എന്നാൽ സമരം സമ്പൂർണ്ണ വിജയം ആകുമെന്ന് തീർച്ച. പ്രസംഗം വസ്തുനിഷ്ഠമായി റിപ്പോർട്ട് ചെയ്തതിൽ മനോരമയ്ക്ക് അനുമോദനം.

കോതമംഗലം മാർതോമ്മൻ ചെറിയപള്ളി സംരക്ഷിക്കുന്നതിനാണല്ലോ നാനാജാതി മതസ്ഥർ ഒരുമിച്ചിരിക്കുന്നത്? പള്ളി ഇപ്പോൾ വല്ല പ്രശ്നമോ, ഭീഷണിയോ, നേരിടുന്നുണ്ടോ? എങ്കിലല്ലേ സംരക്ഷിക്കേണ്ടൂ. സഭാ സംബന്ധമായ സുപ്രീം കോടതി വിധി ഈ പള്ളിയുടെ കാര്യത്തിലും ബാധകമാണെന്നതുമാത്രമാണ് ഇവിടുത്തെ വിഷയം. അത് നാശമോ, ഭീഷണിയോ ആകുമോ? കോടതി വിധി നടപ്പാക്കുന്നതുവഴി മഹാ ഭൂരിപക്ഷം വിശ്വാസികൾ പള്ളിയിൽ നിന്ന് പുറത്താക്കപ്പെടുമെന്ന് ആവർത്തിച്ചുള്ള നുണപ്രചാരണത്തിൽ ഒട്ടേറെപ്പേർ വീണിട്ടുള്ളതുപോലെ തോന്നുന്നു. വിധി അംഗീകരിക്കുന്ന ഒരു ഇടവകാംഗത്തിനും അംഗത്വം നഷ്ടപ്പെടുകയില്ല എന്ന കാര്യം മലങ്കര ഓർത്തഡോക്സ് സഭയും മാർതോമ്മൻ ചെറിയപള്ളി അധികാരികളും പലവട്ടം ഉറപ്പ് നൽകിട്ടുള്ളതാണ്. വ്യവസ്ഥാപിത ഭരണ ഘടനപ്രകാരം പള്ളി ഭരണം നടക്കുന്ന സാഹചര്യം ചെറുക്കപ്പെടേണ്ടതാണോ? അതോ സ്വാഗതം ചെയ്യപ്പെടേണ്ടതോ? സഭയുടെ ഭരണഘടന ധിക്കരിച്ച് സ്വയം സഭയ്ക്ക് അന്യരായി സഭാംഗത്വവും, അവകാശങ്ങളും നഷ്ടപ്പെടുത്തുന്നതിന് മലങ്കര ഓർത്തഡോക്സ് സഭയെയോ, സുപ്രീം കോടതി വിധിയേയോ പഴിച്ചിട്ട് കാര്യമില്ല.

ഈ വിഷയത്തിൽ വിശ്വാസത്തിന്റെ പ്രശ്നം ഇല്ലേ ഇല്ല. ഉണ്ടെങ്കിൽ 1958 മുതൽ ഒരു വ്യാഴവട്ടക്കാലം വിശ്വാസം എവിടെ പോയിരുന്നു? ആ കാലയളവിൽ 1934 ലെ ഭരണഘടന സഭയിലാകെ നിലനിന്നിരുന്നതല്ലേ? സുപ്രീം കോടതി വിധി ഒരു വിശ്വാസ പ്രശ്നത്തിലും കടന്ന് ചെല്ലുന്നില്ല.

സഭാദ്ധ്യക്ഷർക്കോ, ഭരണഘടനയ്ക്കോ വഴിപ്പെടാതെ, ആരോടും accountabilty ഇല്ലാതെ 'അഴകൊഴ' സമാന്തര ഭരണം കൊണ്ടുപോകുന്നതിലാണ് യാക്കോബായക്കാർക്ക് താത്പര്യം. കാരണം കോടിക്കണക്കിന് രൂപ വാർഷിക വരുമാനമുള്ള പള്ളികളുടെ സമ്പത്ത് മുഴുവൻ അവിഹിതമായി ചെലവഴിച്ച് മിത്രങ്ങളെ സൃഷ്ടിക്കാനും ഭരണക്കാർക്ക് സംരക്ഷണം ഒരുക്കുവാനും സാധിക്കുമല്ലോ. ഈ സാഹചര്യം നഷ്ടപ്പെടും എന്നുള്ളതാണ് സുപ്രീം കോടതി വിധിയെ എതിർക്കുന്നതിനുള്ള യഥാർത്ഥ കാരണം.

കോതമംഗലം മാർതോമ്മൻ ചെറിയ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന പരി. യൽദോ ബസേലിയോസ് ബാവയുടെ തിരുശേഷിപ്പ് അവിടെ നിന്ന് ശേഖരിച്ച്

*(ശേഷം 6-ാം പേജിൽ)*



## ഉള്ളടക്കം

മെത്രാപ്പോലീത്തായുടെ കത്ത്

# അന്ത്യോഖ്യാ പാത്രിയർക്കേറ്റും പൗരസ്ത്യ കാതോലിക്കേറ്റും - 3

പാത്രിയർക്കേറ്റ്-കാതോലിക്കേറ്റ് ബന്ധം എങ്ങനെയെന്ന് വ്യക്തമാക്കുന്ന ഏറ്റവും ആധികാരിക രേഖ 1934 ലെ സഭാ ഭരണഘടനയാണ്. 1995, 2017 വർഷങ്ങളിലെ സുപ്രീം കോടതി വിധികൾ പ്രകാരം മലങ്കര സഭയുടെ ഭരണം നിർവ്വഹിക്കപ്പെടേണ്ടത് സഭാ ഭരണഘടനാനുസൃതമായി മാത്രമാണ്. സഭാ ഭരണഘടന അടിസ്ഥാനമാക്കി പാത്രിയർക്കേറ്റും കാതോലിക്കേറ്റും തമ്മിലുള്ള ബന്ധം വിലയിരുത്തുകയാണിവിടെ.

അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായ ബന്ധം എങ്ങനെ എന്നത് സംബന്ധിച്ചുള്ള പഠനത്തിന് ആശ്രയിക്കേണ്ട ഭരണഘടനയിലെ വകുപ്പുകൾ 1, 2, 101, 114, 118 എന്നിവയായി പരിമിതപ്പെടുത്താം.

ഇതിൽ ഒന്നാം വകുപ്പിൽ ഇപ്രകാരം പറയുന്നു:

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു വിഭാഗമാണ്. ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ (primate) അന്ത്യോഖ്യാപാത്രിയർക്കീസ് ആണ്.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ പാത്രിയർക്കീസ് വിഭാഗക്കാർ ആകമാന സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായി അവതരിപ്പിക്കാറുണ്ട്. ഇവിടെ തിരുത്തലും ആശയ വ്യക്തതയും സൃഷ്ടിക്കേണ്ടതുണ്ട്.

ഒന്നാമത്, ഭരണഘടനയിൽ ആകമാന സുറിയാനി സഭയെ സംബന്ധിച്ച പരാമർശം ഇല്ല. പാത്രിയർക്കീസിന്റെ കല്പനകളിൽ പോലും ഇത് അടുത്ത കാലത്ത് പ്രത്യക്ഷപ്പെട്ട വിശേഷണമാണ്. ഏതായാലും മലങ്കര സഭാ ഭരണഘടനയിൽ ഇല്ലാത്ത ആ പദം സംബന്ധിച്ച് ചർച്ച ആവശ്യമില്ല. രണ്ടാമതായി പരമാദ്ധ്യക്ഷൻ (Supreme Head) എന്നതും ഭരണഘടനയിൽ ഇല്ലാത്ത പദമാണ്. പ്രധാന മേലദ്ധ്യക്ഷൻ (Primate) എന്ന പദമാണ് പാത്രിയർക്കീസിനെ പറ്റിയും കാതോലിക്കയെ പറ്റിയും പരാമർശിക്കുവാൻ ഭരണഘടനയിൽ ഉപയോഗിച്ചിരിക്കുന്ന വാക്ക്.

പൗരസ്ത്യ സഭാ പാരമ്പര്യത്തിൽ head, supreme head എന്ന പദങ്ങൾ സഭയുമായ ബന്ധത്തിൽ ക്രിസ്തുവിനെപ്പറ്റിയുള്ള വിശേഷണമാണ്. ഭരണഘടനയിൽ ഇല്ലാത്ത ഈ പദം ഉപയോഗിച്ച് ഭരണഘടനാതീതമായ അധികാരം ഒരു സഭാദ്ധ്യക്ഷനും നൽകാനാവുന്നതല്ല.

അന്ത്യോഖ്യാ പാത്രിയർക്കീസിനെ ആകമാന സുറിയാനി സഭയുടെ പരമാധികാരിയായി പ്രതിഷ്ഠിച്ചും മലങ്കര സഭയെ അതിന്റെ ഒരു പ്രവിശ്യയായി സങ്കല്പിച്ചുമുള്ള ഭരണഘടനയുടെ ഒന്നാം വകുപ്പിന്റെ തിരുത്തലും വ്യാഖ്യാനവും സഭാ ഭരണഘടനാ വിരുദ്ധമാണ്. ഭരണഘടന പ്രകാരം സഭാ സമിതികളുടെ നിർദ്ദേശാനുസൃതമായുള്ള പ്രവർത്തന സ്വാതന്ത്ര്യമേ പ്രധാന മേലദ്ധ്യന്മാർക്കുള്ളൂ. പ്രധാന മേലദ്ധ്യക്ഷനും എപ്പോഴും ഭരണഘടനയിലെ നിബന്ധനകൾക്ക് വിധേയമായി സമിതികളുടെ തീരുമാനപ്രകാരം പ്രവർത്തിക്കേണ്ട സ്ഥാനിയാണ്. പ്രധാന മേലദ്ധ്യക്ഷന്റ ഭരണഘടനാതീതമായ പ്രവൃത്തികൾ സാധൂകരിക്കുവാൻ ഉപയോഗപ്പെടുത്തുന്ന ഈ പദങ്ങൾക്ക് അക്ഷരത്തിലും ആശയത്തിലും പ്രയോഗത്തിലും ഭരണഘടനാ സാധുതയില്ല.

പാത്രിയർക്കീസ് മേലദ്ധ്യക്ഷനായ സഭയുടെ പേര് സിറിയൻ ഓർത്തഡോക്സ് സഭ, (ഇപ്പോൾ സിറിയക് ഓർത്തഡോക്സ് സഭ) എന്നാണ്. ഇന്ത്യയിലെ സഭയുടെ പേര് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നുമാണ്. ഭരണഘടനയിൽ ഉപയോഗപ്പെടുത്തിയിരിക്കുന്നത് ഈ രണ്ടു പേരുകളുമല്ല. ഓർത്തഡോക്സ് സുറിയാനി സഭ എന്നതാണ്. ആ പേരിൽ ഒരു സഭ ഇല്ല. ഇത് മലങ്കര സഭയും സിറിയയിലെ സുറിയാനി സഭയും വിഭാഗങ്ങളായ സംയുക്ത (composite) സുറിയാനി സഭയുടെ പേരായിട്ടാണ് അവതരിപ്പിച്ചിരിക്കുന്നത്. സ്വാതന്ത്ര്യ (independence) വും വ്യക്തിഗതത്വവും (individuality) ഉള്ള രണ്ടു വിഭാഗങ്ങൾ ചേർന്നതാണ് ഈ സംയുക്ത സഭ. ഈ വിഷയം മാർ അബ്ദുൾ മിശിഹായുടെ വിജ്ഞാപനത്തിലും 1964 ലെ ഉഭയ ഉടമ്പടിയിലും പ്രതിഫലിക്കുന്നുണ്ട്. അതായത് മലങ്കര സഭ സിറിയൻ ഓർത്തഡോക്സ് സഭ (Syrian Orthodox Church) യുടെ ഭാഗമോ (part) വിഭാഗമോ (division) അല്ല. അങ്ങനെ പറഞ്ഞിരുന്നുവെങ്കിൽ അത് ഇന്ത്യൻ യൂണിയനിലെ കേരള സംസ്ഥാന

മോ-(Part) മുമ്പത്തെ കാശ്മീർ- (division) പോലെയോ ആകുമായിരുന്നു. കോടതി വിഭാഗവും (division) ഭാഗ (part) വുമായി വ്യത്യാസം ഒന്നും കാണുന്നില്ല. അവ interchangeable ആയിട്ടാണ് വിധികളിൽ കാണുന്നത്. സുറിയാനി നാമവും ഓർത്തഡോക്സ് വിശേഷണവുമായ രണ്ട് സ്വതന്ത്ര-വ്യക്തിഗത സഭകളുടെ കൂട്ടായ്മ (communion)യായാണ് ഓർത്തഡോക്സ് സുറിയാനി സഭ എന്ന പദം കൊണ്ട് ഭരണഘടന വിവക്ഷിക്കുന്നത്. ഈ രണ്ട് സഭാ വിഭാഗങ്ങളെ ഏകമാക്കുന്നത് Orthodoxy അല്ല സുറിയാനി ആണ്. അതായത് സുറിയാനി പാരമ്പര്യവും ആരാധനയും സഭാ സംസ്ക്കാരവും ആണ് ഈ വിഭാഗങ്ങളെ ഐക്യസഭയാക്കുന്നത്. ഓർത്തഡോക്സിയുടെ പൊതുത്വം (commonality) മറ്റ് ഓറിയന്റൽ സഭകളുമായി ഇവയ്ക്കുണ്ട്. എന്നാൽ സുറിയാനി പൈതൃകം ഈ രണ്ടു വിഭാഗങ്ങളുടെ മാത്രം പൊതുത്വം ആണ്. ഈ സഭാ വിഭാഗങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്ന ഘടകമാണ് സുറിയാനിത്വം.

ഈ വസ്തുത രണ്ട് വ്യാഖ്യാനങ്ങളെയാണ് നിഷേധിക്കുന്നത്. അതിൽ ഒന്ന് അന്ത്യോഖ്യാ പാത്രിയർക്കീസ് സുറിയാനി ഓർത്തഡോക്സ് സഭയുടെ മാത്രം പ്രധാന മേലദ്ധ്യക്ഷനാണ് എന്നത് ഈ വകുപ്പ് സംബന്ധിച്ച് മലങ്കര ഓർത്തഡോക്സ് കാരിൽ ചിലരുടെ ഭാഷ്യമാണ്. അദ്ദേഹം സുറിയാനി ഓർത്തഡോക്സ് സഭ എന്ന ശീമയിലെ സഭയുടെ പ്രധാന തലവനാണ് എന്നല്ല, മലങ്കര സഭയും സുറിയാനി സഭയും വിഭാഗങ്ങളായ സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്നതാണ് ഭരണഘടനയിൽ ഒന്നാം വകുപ്പിൽ പറയുന്നത്. നമുക്ക് ബന്ധമില്ലാത്ത ഒരു സഭയുടെയും സഭാ മേലദ്ധ്യക്ഷന്റെയും കാര്യം മലങ്കര സഭയുടെ ഭരണഘടനയിൽ ഉൾപ്പെടുത്താനാവില്ല. ഈ സംയുക്ത സഭയുടെ പ്രധാന മേല്പട്ടക്കാരൻ പ. അന്ത്യോഖ്യാ പാത്രിയർക്കീസാണ്. എന്നാണ് സഭാ ഭരണഘടനയുടെ ഒന്നാം വകുപ്പ് പ്രഖ്യാപിക്കുന്നത്.

രണ്ടാമതായി ഇത് പാത്രിയർക്കീസ് വിഭാഗക്കാരുടെ ഭാഷ്യവും നിഷേധിക്കുന്നു. അവരുടെ വ്യാഖ്യന പ്രകാരം മലങ്കര സഭ അന്ത്യോഖ്യാ പാത്രിയർക്കീസ് തലവനായ ആകമാന സുറിയാനി ഓർത്തഡോക്സ് സഭയുടെ ഒരു പ്രവിശ്യയാണ്. ഇങ്ങനെ ഭരണഘടയിൽ പറയുന്നില്ല. മലങ്കര സഭ സുറിയാനി ഓർത്തഡോക്സ് സഭയുടെ വിഭാഗം എന്ന് പറഞ്ഞിരുന്നുവെങ്കിൽ അവരുടെ വാദം ശരിയാകുമായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയും സുറിയാനി ഓർത്തഡോക്സ് സഭയും വിഭാഗങ്ങളായ സുയുക്ത (composite) ഓർത്തഡോക്സ് സുറിയാനി സഭായാണിവിടെ പ്രമേയം. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിലുള്ള സുറിയാനി ഓർത്തഡോക്സ് സഭയുടെ ഭാഗമായിരുന്നെങ്കിൽ മലങ്കര സഭയ്ക്ക് പൂർണ്ണ ഉൾഭരണ സ്വാതന്ത്ര്യവും വ്യക്തിഗതത്വവും ലഭ്യമാകുമായിരുന്നില്ല. പാത്രിയർക്കീസിന്റെ കീഴിലുള്ള ഒരു ഉപഗ്രഹ സ്ഥാപനം മാത്രമാകുമായിരുന്നു മലങ്കര സഭ.

ഈ സ്വതന്ത്ര-വ്യക്തിഗത കൂട്ടായ്മ (communion) യായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്ന സംയുക്ത സംവിധാനത്തിന്റെ പ്രധാന മേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസാണ് എന്നതിന് തർക്കം വേണ്ട. എന്നാൽ, പ്രധാന മേലദ്ധ്യക്ഷൻ എന്ന പദം കൊണ്ട് എന്ത് അർത്ഥമാക്കുന്നു എന്നത് 2, 101, 104, 118 എന്നീ വകുപ്പുകൾ ആണ് വ്യക്തമാക്കുന്നത്. ഈ വകുപ്പുകളാണ് ഓർത്തഡോക്സ് സുറിയാനി സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ മലങ്കര സഭയ്ക്ക് ആര് എന്ന് നിർവ്വചിക്കുന്നത്. അതുകൊണ്ട് സഭാ ഭരണഘടനയുടെ മറ്റ് വകുപ്പുകൾ വിസ്മരിച്ച് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പ്രധാന മേലദ്ധ്യക്ഷസ്ഥാനം വിശദീകരിക്കാനാവില്ല.

ഭരണഘടനയുടെ രണ്ടാം വകുപ്പ് സംയുക്ത സഭയുടെ ഭാഗമായിരിക്കെത്തന്നെ പൂർണ്ണ വ്യക്തിഗത്വവും സ്വാതന്ത്ര്യവും ഉള്ളതാണ് മലങ്കര സഭയെന്നും അതിന് ഒരു പ്രധാന മേലദ്ധ്യക്ഷൻ ഉണ്ട് എന്നും വ്യക്തമാക്കുന്നു. മലങ്കര സഭാ സുന്നഹദോസ്, മാനേജിംഗ് കമ്മിറ്റി എന്നിവയുടെ നിയന്ത്രണ വിധേയമായി ഭരണഘടനപ്രകാരം ഭൗതീക, (temporal) ആത്മിക (spiritual) സഭാ കാര്യങ്ങൾ നിർവ്വഹിക്കുന്ന കാതോലിക്കേറ്റിനെപ്പറ്റിയാണ് രണ്ടാം വകുപ്പിൽ പറയുന്നത്. ഇതിന്റെ കാര്യ നിർവ്വഹണങ്ങളിലാകട്ടെ പാത്രിയർക്കീസിന് പങ്കും ഇടപെടൽ സാധ്യതയും ഒട്ടും തന്നെയില്ല. അതുകൊണ്ട് പാത്രിയാർക്കീസിന്റെ മേലദ്ധ്യക്ഷസ്ഥാനം ഭരണപരമായ ഒന്നല്ല. നേരെ മറിച്ച് സഭയുടെ ഭരണഘടനയിൽ നൽകപ്പെട്ടിരിക്കുന്ന ഒരു privilege ആണ്. അതാണ് ഈ സംയുക്ത സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയ്ക്ക് പാത്രിയർക്കീസിനെ അർഹനാക്കുന്നത്. ഈ കാര്യം തുടർന്നുള്ള വകുപ്പുകൾ പഠിച്ചാൽ വ്യക്തമാകും. പ്രധാന മേലദ്ധ്യക്ഷൻ എന്ന പദം സ്വ ഇച്ഛ പ്രകാരം മലങ്കര സഭയുടെ ഭരണത്തിൽ, പാത്രിയർക്കീസിന് നിരുപാധികമായി ഇടപെടാനുള്ള അനുവാദം നൽകുന്നില്ല.

101, 114, 118 എന്നീ വകുപ്പുകൾ ആണ് പാത്രിയർക്കേറ്റിന് മലങ്കര സഭയുമായുള്ള ബന്ധം വ്യക്തമാക്കുന്നത്. ഈ വകുപ്പുകളുടെ അടിസ്ഥാനത്തിലാണ് ഒന്നാം വകു

പ്പിലെ മേലദ്ധ്യക്ഷ സ്ഥാനത്തിന്റെ സ്വഭാവം നിർണ്ണയിക്കുന്നത്. വകുപ്പ് 101 പാത്രിയർക്കീസിന് മലങ്കരയിൽ അംഗീകാരം സിദ്ധിക്കുന്നതിനുള്ള നിബന്ധനകൾ വ്യക്തമാക്കുന്നു.

1. അദ്ദേഹം കാനോനികമായി വാഴിക്കപ്പെട്ടിരിക്കണം.
2. മലങ്കര സഭയുടെ സഹകരണത്തോടെ വാഴിക്കപ്പെട്ടിരിക്കണം.

കാനോനികം എന്ന പദം കൊണ്ട്, പാത്രിയർക്കീസിന്റെ തിരഞ്ഞെടുപ്പ്, വാഴ്ച ഇവ സംബന്ധിച്ച നിർദ്ദിഷ്ട മാനദണ്ഡങ്ങൾക്കും കീഴ്വഴക്കങ്ങൾക്കും വിധേയമായിട്ടായിരിക്കണം എന്നാണ് സൂചന. എന്നാൽ ആ വാഴ്ചയ്ക്ക് മലങ്കര സഭയുടെ അറിവും സഹകരണവും ഉണ്ട് എങ്കിൽ മാത്രമെ മലങ്കര സഭയുടെ അംഗീകാരം പാത്രിയർക്കീസിന് ഉണ്ടായിരിക്കുകയുള്ളൂ എന്ന നിബന്ധന കൂടെ ഭരണഘടനയിൽ ചേർത്തിരിക്കുന്നു.

ഇതിൽ രണ്ടാമത്തെ കാര്യം സംബന്ധിച്ച് 2017 ലെ കോടതി വിധിയിൽ വിശദീകരണം വന്നിട്ടുണ്ട്. ഈ ഉപാധി അംഗീകാരത്തിന് നിബന്ധനയാകുന്നില്ല എന്നാണ് ഈ വിധിയിൽ കോടതിയുടെ നിരീക്ഷണം. ആ വിഷയം കോടതി വിധികളുടെ വിശകലന സമയത്ത് ചർച്ചയാകാം. ഏതായാലും ഭരണഘടന അനുശാസിക്കുന്ന ചില മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിലാണ് മലങ്കര സഭയിൽ പാത്രിയർക്കീസിനുള്ള അംഗീകാരം.

വകുപ്പ് 114 പ്രകാരം, മലങ്കര സഭ അംഗീകരിച്ച കാനോനിക പാത്രിയർക്കീസ് ഉണ്ട് എങ്കിൽ അദ്ദേഹത്തെ കാതോലിക്കാ വാഴ്ചയിൽ സംബന്ധിക്കുവാൻ മലങ്കര സഭ ക്ഷണിക്കേണ്ടതുണ്ട്. അദ്ദേഹം ക്ഷണപ്രകാരം എത്തിച്ചേർന്നാൽ അദ്ദേഹമായിരിക്കും വാഴ്ചയുടെ മുഖ്യ കാർമ്മികൻ. ഇത്, വീണ്ടും മലങ്കര സഭയിൽ പാത്രിയർക്കീസിനുള്ള ഒരു നിയന്ത്രണ-ഇടപെടൽ അധികാരമല്ല. നേരെ മറിച്ച് ഒരു സംയുക്ത സഭയിലെ പ്രധാന മേലദ്ധ്യക്ഷനുള്ള ആദരവ് (privilege)ന്റെയും പരസ്പര ബന്ധത്തിന്റെയും കാര്യം ആണ്.

വകുപ്പ് 118 പ്രകാരം കാതോലിക്കയുടെ പേരിൽ ആരോപണം ഉണ്ടാകുന്ന പക്ഷം ആ വിഷയം ചർച്ച ചെയ്യുവാൻ കൂടുന്ന മലങ്കരസഭാ സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിക്കുവാൻ അംഗീകൃത പാത്രിയർക്കീസ് ഉണ്ടെങ്കിൽ അദ്ദേഹം ക്ഷണിക്കപ്പെടേണ്ടതാണ്. അദ്ദേഹം വരുന്നെങ്കിൽ അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ മലങ്കര സഭാ സുന്നഹദോസ് ചേർന്ന് തീരുമാനം എടുത്ത് അദ്ദേഹം അത് പ്രഖ്യാപനം നടത്തും. ഇവിടെയും ഭരണപരമായ അധികാരമല്ല, സംയുക്ത സുറിയാനി സഭയുടെ പ്രധാന മേല്പട്ടക്കാരന് സഭ നൽകുന്ന ആദരപൂർവ്വമായ പദവി ആണ്.

ഭരണഘടന പ്രകാരമുള്ള ഈ പദവി ഇപ്പോൾ നിർവീര്യ (non- operational) മായിത്തീർന്നിർന്നിരിക്കുകയാണ്. കാരണം:

1. അന്ത്യോഖ്യാ പാത്രിയാർക്കേറ്റുമായ ബന്ധം ഭരണഘടനാപരമായ (Constitutional) ഒന്നാണ്. അതായത്, ഇത് ഭരണഘടനയുടെ അടിസ്ഥാനത്തിൽ ഉള്ള ഒരു ഉഭയ ഉടമ്പടി ബന്ധമാണ്. എന്നാൽ പാത്രിയർക്കീസ് മലങ്കര സഭാ ഭരണഘടന അംഗീകരിക്കുന്നില്ല. ഭരണഘടന അംഗീകരിക്കുന്നതു വഴിയാണ് ഭരണഘടനാപരമായ പരസ്പര ബന്ധം നിലവിൽ വരുന്നതും നിലനിൽക്കുന്നതും.

2. ഭരണഘടന പ്രകാരമുള്ള നിയമാനുസൃത പൗരസ്ത്യ കാതോലിക്കേറ്റിനെ പാത്രിയർക്കീസ് അംഗീകരിക്കാത്ത സാഹചര്യത്തിൽ കാതോലിക്കേറ്റ്-പാത്രിയർക്കേറ്റ് ബന്ധം നിലവിൽ വരുന്നില്ല.

3. നിലവിലിരിക്കുന്ന കാതോലിക്കേറ്റ് എന്ന കാനോനിക-നിയമാനുസൃത സംവിധാനത്തിനെതിരെ അനധികൃതമായി പാത്രിയർക്കീസ് സമാന്തര - ബദൽ കാതോലിക്കേറ്റ് സൃഷ്ടിച്ച് കോടതി വിധികളും കാനോനും ലംഘിക്കുന്നു.

അതുകൊണ്ട് മലങ്കര സഭ പാത്രിയർക്കീസിന് നൽകുന്ന ഭരണഘടനാപരമായ പദവികൾ നിർവ്വീര്യമാക്കപ്പെട്ടിരിക്കുകയാണ്. ഭരണഘടനയും അതിൻ പ്രകാരമുള്ള സംവിധാനവും അദ്ദേഹം നിഷേധിച്ചിരിക്കകൊണ്ട് ഭരണഘടന പ്രകാരമുള്ള ബന്ധം ഇന്ന് മുറിഞ്ഞിരിക്കുന്നു. ഇത് സജീവമാകണമെങ്കിൽ പാത്രിയാർക്കീസ് ഭരണഘടനയും അതിൻപ്രകാരമുള്ള നിയമാനുസൃത സംവിധാനവും സ്വീകരിക്കുകയും ബദൽ സംവിധാനം നിർത്തലാക്കുകയും ചെയ്ത് നിയമാനുസൃത കാതോലിക്കേറ്റുമായുള്ള ബന്ധ പുനഃസ്ഥാപനത്തിന് തയ്യാറാകേണ്ടതുണ്ട്.

അതോടൊപ്പം തന്നെ 'സുറിയാനി, ഓർത്തഡോക്സ് (സിറിയക് ഓർത്തഡോക്സ്) സഭ'യുടെ ഭരണഘടനാ വകുപ്പുകൾ അനുസരിച്ച് മലങ്കര സഭ സുറിയാനി ഓർത്തഡോക്സ് സഭയുടെ ഒരു മഹാ ഇടവക (Archdiocese) യും കാതോലിക്കാ പാത്രിയർക്കീസിന്റെ കീഴ് സ്ഥാനിയുമാണ്. അതിന് വ്യക്തിഗതത്വവും സ്വാതന്ത്ര്യവും ഇല്ല. ഈ വകുപ്പ് പ്രായോഗികമായും അസാധുവാകണമെങ്കിൽ പാത്രിയർക്കീസ് മലങ്കര സഭയുടെ ഭരണഘടനയും ഭരണസംവിധാനവും അംഗീകരിക്കാതെ പരിഹാരമില്ല.

1934 ലെ സഭാ ഭരണഘടന പാത്രിയർക്കീസിനും അദ്ദേഹത്തിന്റെ കീഴിലുള്ള മലങ്കരയിലെ വിഭാഗത്തിനും ബാധകമാകുന്ന മുറയ്ക്കാണ് പ്രശ്ന പരിഹാരമുണ്ടാവുക. അതായത് ഭരണഘടനയുടെ ലംഘനമാണ് പ്രശ്നം സൃഷ്ടിച്ചിരിക്കുന്നത്. പാത്രിയർക്കേറ്റ് കാതോലിക്കേറ്റിന്റെ സ്വത്ത്, സ്വാതന്ത്ര്യം, സ്വയം പര്യാപ്തത എന്നിവ അംഗീകരിച്ച് ഭരണഘടനാ ബന്ധം പുനസ്ഥാപിക്കുകയാണ് അതിനാവശ്യം. പാത്രിയർക്കേറ്റിന്റെ ഭാഗത്തുനിന്നുണ്ടായ അനധികൃത നടപടികൾ പിൻവലിച്ച് ഭരണഘടനാപരമായ ബന്ധത്തിൽ വന്നാൽ സഭാ പ്രശ്നം തീരുന്നതാണ്. അതായത് മലങ്കര സഭ-പാത്രിയർക്കീസ് ബന്ധം ഭരണഘടനാ പ്രകാരം ആവുകയാണ് വേണ്ടത്. പാത്രിയർക്കീസ് ഭരണഘടന അംഗീകരിക്കുന്നതോടെ ആണ് ആ ബന്ധസ്ഥാപനത്തിന് തുടക്കമിടുക. ഇവിടെ അനധികൃത സംവിധാനം നിലനിർത്തിക്കൊണ്ട് പാത്രിയർക്കാ ബന്ധം സ്ഥാപിക്കുന്നതിന് നിയമപരമായി സാധ്യതയില്ല. അതുകൊണ്ട് പാത്രിയാർക്കേറ്റിന് ഭരണഘടനാപരമായ അംഗീകാരം മലങ്കര സഭ നൽകണമെങ്കിൽ അതിന് തുടക്കം (initiative) പാത്രിയർക്കേറ്റിൽ നിന്ന് ഉണ്ടാകേണ്ടിയിരിക്കുന്നു. സഭാ ഐക്യത്തിന് വിലങ്ങുതടിയായി നിൽക്കുന്നവരും ഐക്യത്തിനുവേണ്ടി അദ്ധ്വാനിക്കുന്നവരും വിഷയത്തിന്റെ നിയമവശങ്ങളും പ്രശ്നങ്ങളുടെ സങ്കീർണ്ണതയും തിരിച്ചറിഞ്ഞ് പ്രവർത്തിക്കേണ്ടതുണ്ട്.

കഫർത്തുത്ത സുന്നഹദോസിന്റെ നിശ്ചയങ്ങളും മാർ അബ്ദുൽ മിശിഹായുടെ കാതോലിക്കേറ്റ് സ്ഥാപന കൽപനകളും നൽകുന്നതിന് ഉപരിയായ പദവി 1934 ലെ ഭരണഘടന പാത്രിയർക്കാ സ്ഥാനത്തിന് നൽകുന്നുണ്ട്. അദ്ദേഹം സംയുക്ത സുറിയാനി സഭയുടെ പ്രധാന ആത്മീക മേലദ്ധ്യക്ഷ സ്ഥാനിയാണ്. മലങ്കര സഭയുമായ ബന്ധത്തിൽ നിൽക്കുമ്പോൾ ഇവിടത്തെ ചില പ്രധാന കാര്യങ്ങളിൽ ക്ഷണിക്കപ്പെടുവാനും ക്ഷണം സ്വികരിക്കുവാനും അതുവഴി മുഖ്യ ചുമതലകൾ നിർവ്വഹിക്കുവാനുമുള്ള അവകാശം ഭരണഘടന അദ്ദേഹത്തിന് നൽകുന്നു. എന്നാൽ ഈ ഭരണഘടനാ ബന്ധത്തിൽ അദ്ദേഹം വരുന്നില്ല എങ്കിൽ മലങ്കര സഭ നൽകുന്ന ഈ പദവി അദ്ദേഹം നഷ്ടപ്പെടുത്തുന്നു എന്നുമാത്രം.

അബ്ദുൽമിശിഹാ പാത്രിയർക്കീസും കഫർത്തുത്തോ സുന്നഹദോസ് കാനോനുകളും വിഭാവനം ചെയ്യുന്നതിന് ഉപരിയായ പദവികൾ സഭാ ഭരണഘടന നൽകുന്നതിന് ചില കാരണങ്ങൾ ഉണ്ട്.

1. കാതോലിക്കേറ്റ് സ്ഥാപനത്തിന് മുൻപും തുടർന്നുമുള്ള കോടതിവിധികൾ
2. പാത്രിയർക്കേറ്റുമായുള്ള വ്യവസ്ഥാപിതമായ ബന്ധം നിലനിർത്തുന്നതിൽ മലങ്കര സഭയുക്കുള്ള ആഗ്രഹം
3. മലങ്കര സഭ അന്ത്യോഖ്യാ പാത്രിയർക്കേറ്റുമായുള്ള ബന്ധം അവസാനിപ്പിച്ച് പുതിയ സഭ സ്ഥാപിക്കുകയായിരുന്നു എന്ന് വട്ടിപ്പണ-സമുദായ കേസുകളിലെ പാത്രിയർക്കീസ് കക്ഷിക്കാരുടെ വാദത്തിന് തടയിടുക.
4. സഭാ ഐക്യം മുന്നിൽ കണ്ട് നടത്തിയ സമുദായകേസിൽ പാത്രിയാർക്കാ ബന്ധം നിലനിർത്തി ഐക്യ സാധ്യത എളുപ്പമാക്കുക.

1958 ൽ ഈ ലക്ഷ്യങ്ങൾ എല്ലാം നേടിയെടുക്കുന്നതിന് അന്ത്യോഖ്യാ പാത്രിയർക്കേറ്റിനോടുള്ള ഭരണഘടനയിലെ നിയമാധിഷ്ഠിത ഉദാര സമീപനം സഹായകമായി എന്നത് ചരിത്ര സാക്ഷ്യം. വ്യവസ്ഥാപിത ഭരണഘടനാധിഷ്ഠിത പാത്രിയർക്കാ ബന്ധം നിലനിർത്തി ഐക്യ മലങ്കര സഭയെപ്പറ്റിയുള്ള ചിന്ത എല്ലാ വിവേകമുള്ള സഭാ സ്നേഹികളുടെയും മനസ്സിലുണ്ട്. *(തുടരും....)*

പുതുവർഷാശംസകളോടെ

സസ്നേഹം,

നിങ്ങളുടെ
അത്താനാസ്യോസ് തോമസ്
മെത്രാപ്പോലീത്ത

---

*(2-ാം പേജിൽ നിന്ന് തുടർച്ച)*

ശ്രേഷ്ഠ കാതോലിക്കാ ആയിരങ്ങളുടെ അകമ്പടിയോടെ സമീപത്തുള്ള കോഴിപ്പിള്ളി ചാപ്പലിൽ സ്ഥാപിച്ചതിന്റെ ഫോട്ടോ സഹിതമുള്ള റിപ്പോർട്ട് മലയാള മനോരമയിൽ വന്നതാണ്. ദിവസങ്ങൾക്കകം കാതോലിക്കാ അത് നിഷേധിക്കുകയും പരിശുദ്ധന്റെ കബറിന് ഒരു കേടും സംഭവിച്ചിട്ടില്ലെന്ന് പ്രഖ്യാപിക്കുകയും ചെയ്തു. എന്നാൽ അത് പരിശോധിക്കാൻ ആരേയും അനുവദിക്കുന്നുമില്ല. ഇത്തരം അഭ്യാസങ്ങളൊന്നും നിയതമായ ഒരു ഭരണവ്യവസ്ഥയ്ക്കുള്ളിൽ നടപ്പില്ലല്ലോ!.

കോതമംഗലം മതമൈത്രി സംരക്ഷണ സമിതി നടത്തുന്ന അഖണ്ഡ പ്രതിഷേധങ്ങളിൽ പ്രസംഗത്തിനെത്തുന്ന നേതാക്കളോട് പള്ളി വിഷയങ്ങൾ സംബന്ധിച്ച വസ്തുതകൾ പഠിച്ച ശേഷം മത്രമേ അതിനു തുനിയാവൂ എന്ന് അപേക്ഷിക്കുന്നു. മനോരമ ഇത്തരം റിപ്പോർട്ടുകൾ തുടർന്നും നൽകട്ടെ. യാക്കോബായക്കാർക്കൊരു സന്തോഷം, ഓർത്തഡോക്സ്കാർക്കൊരു തമാശ!

നിഗൂഢമന്ത്രം

# വെറുപ്പിന് വെറുപ്പിനെ നീക്കാനാവില്ല

## HATE CANNOT DESPEL HATE

**അമൃത് സാധന**

ഇക്കാലത്ത് പത്രങ്ങൾ അഭിമാനക്കൊല, വർഗ്ഗീയഹിംസ എന്നിങ്ങനെയുള്ള അക്രമസംഭവങ്ങൾ നിറഞ്ഞതാണ്. ഒരു കാര്യം ആശ്ചര്യകരമാണ്. ഈ കൊലയാളികൾ ആരും തന്നെ കൊല തൊഴിലാക്കിയവർ (professional murderers) അല്ല. നമ്മുടെ ചുറ്റും താമസിക്കുന്ന സാധാരണ മനുഷ്യരാണ്. ഒരു പക്ഷേ നമ്മുടെ കുടുംബത്തിൽ പെട്ടവർ തന്നെ ആകാം. നമ്മുടെ അയൽക്കാരൊ, ഒരേ ഹോട്ടലിൽ ഭക്ഷണം കഴിക്കുന്നവരോ, കൂടെ ജോലിചെയ്യുന്നവരൊ ഒക്കെ ആയിരിക്കാനും മതി. എന്നാൽ ഒരു നിസ്സാര കാര്യം മതി അവരുടെ ഹിംസ വാസനയെ ഉണർത്താൻ. അന്ധമായ വിരോധത്തിൽ അവർ അപരനെ കശാപ്പു ചെയ്യാൻ മടിക്കില്ല.

എനിക്ക് തോന്നുന്നത് ഇന്ന് മനുഷ്യന് പഠിപ്പിനേക്കാളും, ധനത്തേക്കാളും രാഷ്ട്രീയത്തേക്കാളുമെല്ലാം അടിയന്തരമായി ആവശ്യമായിരിക്കുന്നത് മറ്റുള്ളവരെ എങ്ങനെ സ്നേഹിക്കണം, എങ്ങനെ അവരുടെ ഹൃദയത്തിലെ വെറുപ്പ് നീക്കി പകരം അനുകമ്പ നിറയ്ക്കാം എന്നവരെ പരിശീലിപ്പിക്കുകയാണെന്ന്. അതുകൊണ്ട് ബുദ്ധൻ, ക്രിസ്തു തുടങ്ങിയവരെപ്പോലെയുള്ളവരുടെ ഉപദേശങ്ങൾ നാം നമ്മെത്തന്നെ ഓർമ്മപ്പെടുത്തേണ്ട കാലഘട്ടമാണിത്. ബുദ്ധൻ പറഞ്ഞു, "ലോകത്തൊരിടത്തും ഇന്നേവരെ വെറുപ്പ് കൊണ്ട് വെറുപ്പിനെ നീക്കം ചെയ്തിട്ടില്ല. സ്നേഹം മാത്രമാണ് വെറുപ്പിനെ ഇല്ലായ്മ ചെയ്യുന്നത്." ഇതാണ് സാർവ്വത്രികവും സനാതനവുമായ സത്യം.

വെറുപ്പിന് വെറുപ്പിനെ നീക്കാൻ കഴിയാത്തതെന്തുകൊണ്ടാണ്? കാരണം, വെറുപ്പ് ഇരുട്ടു പോലെയാണ്. സ്നേഹം, പ്രകാശം പോലെയും. ഇരുട്ടിന് ഇരുട്ടിനെ നീക്കം ചെയ്യാൻ കഴിയാത്തതു പോലെ തന്നെ, വെറുപ്പിന് വെറുപ്പിനെ ഇല്ലായ്മ ചെയ്യാനും സാധ്യമല്ല. ഇരുട്ട് ഒരു അസാന്നിദ്ധ്യ (absence) മാണ്. എന്നാൽ പ്രകാശം ഒരു സാന്നിദ്ധ്യം (presence) അത്രേ. ഇല്ലാത്തതിന് ഇല്ലാത്തതിനെ ഒഴിവാക്കുന്നതിന് കഴിയില്ലല്ലോ.

ഓശോ (Osho) ശ്രീ ബുദ്ധസൂക്തങ്ങളുടെ സങ്കീർണ്ണമായ ഉള്ളറകളിലേക്ക് നമ്മെ കൂട്ടിക്കൊണ്ടുപോകുന്നു. സ്നേഹത്തിനും വെറുപ്പിനും പരസ്പരം ചേരാനാവില്ല. കാരണം, വെറുപ്പ് ഭൂത-ഭാവി കാലങ്ങളോട് പറ്റി നിൽക്കുന്നതാണ്. എന്നാൽ സ്നേഹത്തിന് ഭൂതത്തോടൊ, ഭാവിയോടെ ബന്ധമില്ല. സ്നേഹം ഇന്നിന്റേതാണ്. ആരെങ്കിലും നിങ്ങളെ ഇന്നലെ ചീത്ത പറഞ്ഞാൽ നിങ്ങൾ നിങ്ങളുടെ മനസ്സിൽ ഒരു മുറിവു പോലെ അതിനെ കൊണ്ടുനടക്കുന്നു. നാളെ നിങ്ങളെ ആരെങ്കിലും ചീത്തവിളിക്കുമെന്ന് ഭയപ്പെടുന്നു. ഭയം-ഭീതിയുടെ നിഴൽ-നമ്മെ സദാ തേടിയെത്തുന്നു. നാം അതിനോടെതിർക്കാൻ എപ്പോഴും തയ്യാറെടുത്തുകൊണ്ടിരിക്കും. അത് നിങ്ങളുടെ ഹൃദയത്തിൽ വെറുപ്പ് മുളച്ചുവളരാൻ ഇടയാക്കുന്നു. അതാണ് വെറുപ്പ് ഭൂത-ഭാവി കാലങ്ങളുമായി ബന്ധപ്പെട്ടതാണെന്നു പറയാൻ കാരണം.

ശുദ്ധ വർത്തമാന (present) ത്തിൽ നിങ്ങൾക്ക് വെറുക്കാൻ കഴിയില്ല. വെറുപ്പിന് ഒരു പൂർവ്വാനുഭവബന്ധം ആവശ്യമാണ്. നിങ്ങൾ വെറുതെ ഇരുന്ന് ഭൂതവും ഭാവിയുമായി ബന്ധപ്പെടുത്താതെ വെറുക്കാൻ ശ്രമിച്ചുനോക്കുക. നിങ്ങൾക്ക് അത് സാധ്യമാവുകയില്ല. എന്നാൽ യഥാർത്ഥ സ്നേഹത്തിന് ഈ പൂർവ്വ ബന്ധം (reference) ആവശ്യമില്ല. അതാണ് സ്നേഹത്തിന്റെ സൗന്ദര്യവും സ്വാതന്ത്ര്യവും. വെറുപ്പ് ഒരു തടവ് (imprisonment) ആണ്. നിങ്ങൾ നിങ്ങളിൽ തന്നെ വരുത്തിക്കൂട്ടുന്ന തടവ്. വെറുപ്പ് വെറുപ്പിനെ സൃഷ്ടിക്കുന്നു. നിങ്ങൾ ആരെയെങ്കിലും വെറുക്കുന്നുവെങ്കിൽ നിങ്ങൾ തന്നെ അയാളുടെ ഹൃദയത്തിൽ വെറുപ്പ് ജനിപ്പിക്കുകയാണ്. അങ്ങനെ വെറുപ്പ് പടർന്നു പിടിക്കാനിടവരുന്നു. മനുഷ്യർ പരസ്പരം ആക്രമണത്തിന് ഒരുമ്പെടുന്നു; നേരിട്ടോ, ആശയപരമായോ. അങ്ങനെ എവിടെയും അക്രമം വ്യാപിക്കുന്നു.

ഈ സന്ദർഭത്തിൽ ഓശോ വിവരിക്കുന്ന ശ്രീബുദ്ധന്റെ സ്നേഹം നാമൊക്കെ സാധാരണ മനസ്സിലാക്കിയിരിക്കുന്ന സ്നേഹമല്ല. നമ്മുടെ സ്നേഹമെന്നത് വെറുപ്പിന്റെ മറുവശം മാത്രമാണ്. സത്യത്തിൽ അതു വേഷം മാറിയ വെറുപ്പു (hatred in disguise) തന്നെയാണ്. അതുകൊണ്ടാണ് നമ്മുടെ സ്നേഹത്തിന് സ്ഥായി ഭാവം ഇല്ലാത്തത്. അതിന് ഏതുനിമിഷ

ആനുകാലികം

# 118-ാമത് എസ്.ഡി.എഫ്. സെമിനാർ

ഡോ. കെ.എം. ജോർജ്

വിഷയം : Man, Microbes and Maladies (മനുഷ്യനും അണുക്കളും, ദുരന്തങ്ങളും)

പ്രഭാഷകൻ: ഡോ. ജോർജ് എം. വർഗീസ് (Prof. and H.O.D. of Infecetious Diseases, Christian Medical College, Vellore

യോഗം വൈകുന്നേരം 4 മണിക്ക് ഡോ. ജസ്റ്റിസ് (Rtd.) നാരായണകുറുപ്പിന്റെ അദ്ധ്യക്ഷതയിൽ മൗന പ്രാർത്ഥനയോടെ ആരംഭിച്ചു.

എസ്.ഡി.എഫ്. ഡയറക്ടർ ഡോ. കെ.എം. ജോർജ്ജ് ഫോറത്തിന്റെ സജീവ അംഗങ്ങളും പ്രധാന പ്രവർത്തകരുമായിരുന്ന ജോർജ്ജ് പോളിന്റെയും, സി.വി. ഐസക്കിന്റേയും അകാല നിര്യാണത്തിൽ അഗാധ ദുഖം രേഖപ്പെടുത്തികൊണ്ടുള്ള അനുശോചന പ്രമേയം അവതരിപ്പിച്ചു. പരേതാത്മാക്കൾക്ക് നിത്യശാന്തി നേർന്നുകൊണ്ട് എല്ലാവരും മൗനപ്രാർത്ഥന നടത്തുകയും പ്രമേയം പരേതരുടെ ദുഖാർത്തരായ കുടുംബാംഗങ്ങൾക്ക് എത്തിച്ചുകൊടുക്കുവാൻ തീരുമാനിക്കുകയും ചെയ്തു.

തുടർന്ന് സന്നിഹിതരായിരുന്നവരെല്ലാം സ്വയം പരിചയപ്പെടുത്തി.

അതിനുശേഷം ഡോ. കെ. എം. ജോർജ്ജ് നടത്തിയ സ്വാഗത പ്രസംഗത്തിൽ ഫോറത്തിന്റെ ഉദ്ദേശ്യലക്ഷ്യങ്ങൾ ചുരുക്കമായി പരാമർശിച്ചു. അതായത് കഴിഞ്ഞ രണ്ട് പതിറ്റാണ്ടുകാലമായിട്ട് ഇതേ വേദിയിൽ തന്നെ നടത്തപ്പെടുന്ന 118-ാമത്തെ സെമിനാറാണെന്നും ജീവിതത്തിന്റെ വിവിധ തുറകളിൽ പ്രവർത്തിച്ച് നൈപുണ്യം നേടിയിട്ടുള്ള പ്രഗത്ഭരായ പ്രസംഗകരാണ് വിഷയങ്ങൾ കൈകാര്യം ചെയ്യുന്നതെന്നും ഇതിന്റെ പ്രധാന ലക്ഷ്യം ആനുകാലിക ലോകത്ത് വിവിധ മേഖലകളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മാറ്റങ്ങളെക്കുറിച്ചും അവ മനുഷ്യരാശിയെ ഏതുവിധം ബാധിക്കുമെന്നതിനെക്കുറിച്ചും അവബോധം ഉണ്ടാക്കുകയാണെന്നും വിശദമാക്കി. അറിയുവാനും അറിയിക്കുവാനുമാണ്, അല്ലാതെ വാദിക്കുവാനും ജയിക്കുവാനും ആയിട്ടല്ല. ഇതൊരു സെക്കുലർ കൂട്ടായ്മയാണെന്നും അതുകൊണ്ടു തന്നെ മതേതര, രാഷ്ട്രീയേതര സ്വഭാവമാണ് ഈ. പ്രസ്ഥാനത്തിനുള്ളതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. എല്ലാവർക്കും സ്വാഗതം ആശംസിച്ചതിതോടൊപ്പം വിശിഷ്ടാതിഥി ഡോ. ജോർജ്ജ് എം. വർഗ്ഗീസിനെ ചുരുങ്ങിയ വാക്കുകളിൽ അദ്ദേഹം പരിചയപ്പെടുത്തുകയും ചെയ്തു. വിശിഷ്ട ഗുണങ്ങളായ വിനയവും, വിജ്ഞാനവും, ഒരുമിച്ച് ചേർന്നതിന്റെ ആൾ രൂപമാണ് ഡോ. ജോർജ്ജ് എം. വർഗ്ഗീസ് എന്ന് അദ്ദേഹം അറിയിച്ചു.

തുടർന്ന് പ്രാരംഭ പ്രസംഗം നടത്തിയ പാമ്പാക്കുട ബ്ലോക്ക് പഞ്ചായത്ത് പ്രസിഡന്റ് ശ്രീ. സുമിത് സുരേന്ദ്രൻ പകർച്ച വ്യാധികൾ ഈ നാട്ടിലുണ്ടാക്കിയ ഭീതിജനകമായ അവസ്ഥയെക്കുറിച്ച് പ്രതിപാദിച്ചു. പ്രത്യേകിച്ചും ഹെപ്പറ്റൈറ്റിസ് ബി. നാട്ടിൽ വളരെ ആളുകൾക്ക് പിടിപെട്ടതിനെക്കുറിച്ചും തുടർന്ന് പ്രസ്തുത അസുഖത്തിനെതിരെ 85% ആളുകൾക്ക് പ്രതിരോധകുത്തിവെയ്പ്പ് നൽകാൻ സാധിച്ചതുവഴി രോഗനിയന്ത്രണം വരുത്തുവാൻ കഴിഞ്ഞുവെന്നുമുള്ള വളരെ സുപ്രധാനമായ വിവരം അദ്ദേഹം അറിയിച്ചു. കൂടാതെ L.F.T. മാതിരിയുള്ള രോഗനിർണ്ണയത്തിന് സഹാ

---

ത്തിലും വെറുപ്പായി മാറാൻ കഴിയുന്നത്. യഥാർത്ഥ സ്നേഹം ഹേതുരഹിതമായ, ഭൂത ഭാവി ബന്ധമില്ലാത്ത, പൊട്ടിയൊഴുകുന്ന (Spontaneous) സന്തോഷത്തിന്റെ കുമിഞ്ഞുപൊങ്ങലും അതിന്റെ പങ്കുവയ്ക്കലും വർഷവു (Sharing and Showering) മാണ്. പ്രഭാതത്തിൽ പക്ഷികൾ പാടുന്നതുപോലെ, വിദൂരതയിൽ നിന്ന് കുക്കുകൂവി വിളിക്കുന്നതുപോലെ, ഒരു കാരണവുമില്ലാതെ ഉയരുന്ന ആഹ്ലാദമാണ് അസ്സൽ സ്നേഹം. ഒരു ഗാനം പൊട്ടിപ്പുറപ്പെടുന്നതുപോലെ അതു നമ്മുടെ ഹൃദയങ്ങളെ ആനന്ദ നിർഭരമാക്കുന്നു. അങ്ങനെ സ്നേഹത്തിന്റെ ഒരു പുതിയ മാനത്തിലേക്ക് ഉയരാൻ നമുക്ക് സാധിക്കുന്നു. നാം ഒരു നിമിഷാംശം കൊണ്ട് സ്നേഹത്തിന്റെ പറുദീസയിലെത്തുന്നു. അതു നമ്മിൽ പ്രകാശം പരത്തുന്നു. നമ്മുടെ മനസ്സ് പ്രകാശത്താൽ നിറയുന്നു. നാം ആഹ്ലാദചിത്തരും, നിശ്ശബ്ദരും, ആകുലതയില്ലാത്തവരും, ബുദ്ധരും, പരിസര ബോധമുള്ളവരുമായിത്തീരുന്നു. വെറുപ്പ് നമ്മെ വിട്ടകലുന്നു. സ്നേഹപ്രവാഹം നമ്മിൽ ചിറപൊട്ടുന്നു. സർവ്വം സ്നേഹമായി നമുക്കനുഭവപ്പെടുന്നു. ഇതെല്ലാം പരീക്ഷിച്ചനുഭവിക്കേണ്ടതാണ്. കേട്ടോ, വായിച്ചോ അറിയേണ്ടവയല്ല.

□

യിക്കുന്ന ടെസ്റ്റുകൾ പ്രദേശത്തെ സർക്കാർ ആശുപത്രികളിൽ താരതമ്യേന ചുരുങ്ങിയ ചെലവിൽ പൊതുജനങ്ങൾക്ക് നടത്തിക്കിട്ടുവാനുള്ള സംവിധാനം ബ്ലോക്ക് പഞ്ചായത്ത് ചെയ്തിട്ടുണ്ടെന്നും അദ്ദേഹം അറിയിച്ചു.

ഡോ. ജസ്റ്റിസ് (Rtd) നാരായണകുറുപ്പ് തന്റെ അദ്ധ്യക്ഷ പ്രസംഗത്തിൽ പകർച്ച രോഗങ്ങൾ കാലഘട്ടത്തിന്റെ ഒരു പ്രധാന പ്രശ്നമാണെങ്കിലും മറ്റു രോഗങ്ങളും (NCD-Non-Communicable Diseases) വളരെയേറെ പ്രാധാന്യം അർഹിക്കുന്നുണ്ട് എന്ന് അഭിപ്രായപ്പെട്ടു. ഉദാഹരണത്തിന് പ്രമേഹം (Type II) മാതിരിയുള്ള അസുഖങ്ങൾ വരുത്തിവയ്ക്കുന്ന അനന്തരഫലങ്ങളായ, Neuropathy, Nephropathy, Heart Diseases, Retinopathy തുടങ്ങിയവ ചികിത്സിക്കാനുള്ള ചെലവും അതുമൂലമുണ്ടാകുന്ന കുറഞ്ഞ പ്രവർത്തനക്ഷമതയും ഒക്കെ സാധാരണക്കാരന് താങ്ങാവുന്നതിനപ്പുറമാണെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. അതോടൊപ്പം തന്നെ ഇതുപോലെയുള്ള അസുഖങ്ങൾ മനുഷ്യരിലെ രോഗപ്രതിരോധശേഷി നാമാവശേഷമാക്കുന്നു എന്നും പറഞ്ഞു. പിന്നീട് മുഖ്യ പ്രഭാഷകൻ ഡോ. ജോർജ്ജ് എം വർഗ്ഗീസ് 'മനുഷ്യനും, അണുക്കളും, ദുരന്തങ്ങളും' എന്ന വിഷയത്തെ ആസ്പദമാക്കി സംസാരിച്ചു.

**സംക്ഷിപ്തം**

മനുഷ്യശരീരത്തിൽ ഏകദേശം 1 ലക്ഷം കോടികോശങ്ങൾ ഉള്ളപ്പോൾ ശരീരത്തിൽ 10 ലക്ഷം കോടി ബാക്ടീരിയകൾ ഉണ്ട്. അതാണ് നമ്മുടെ ആന്തരീക ആവാസ വ്യവസ്ഥ. (Inner Eco System). മനുഷ്യന്റെ മസ്തിഷ്കത്തിന്റെ ഭാരം ഏകദേശം 1.5 k.g. ആണ്. അത്രയും തന്നെ ഭാരം കാണും നമ്മുടെ ശരീരത്തിലെ ജീനുകൾ ബാക്ടീരിയയ്ക്കും മനുഷ്യനിൽ ഏകദേശം 20,000 ത്തിലേറെ ജീനുകൾ ഉണ്ടാകും. പക്ഷേ 202 മില്യൺ microbial genes ഉണ്ട്. അതു നമ്മുടെ എല്ലാ metabolic pathways ലും അവ പ്രവർത്തിക്കുന്നുണ്ട്.

**ആന്തരാണുക്കളെ കൊണ്ടുള്ള പ്രയോജനം**

പിറവിയിൽ ശിശുവിന്റെ ദഹനേന്ദ്രിയത്തിൽ ബാക്ടീരിയകളില്ല. പ്രസവത്തോടുകൂടി ബാക്ടീരിയ നിറയുന്നു. പ്രധാന പ്രയോജനം രോഗപ്രതിരോധ അവയവങ്ങളുടെ വളർച്ച. അങ്ങനെ സ്ഥായിയായ ഒരു പ്രതിരോധ അവസ്ഥ സൃഷ്ടിക്കുകയും അതു ദഹനത്തെ സഹായിക്കുകയും ചെയ്യുന്നു. കൂടാതെ ശരീര ഭാരത്തെ നിയന്ത്രിക്കുന്നു. പ്രതിരോധശേഷി ഉണ്ടാകുന്നതിന്റെ 70% പങ്കും കുടലിന്റെ ഉൾവശത്തെ ശ്ലേഷ്മ സ്തരത്തിലുള്ള ബാക്ടീരിയകൾക്കാണ്.

**ബാക്ടീരിയയും മരുന്നുകളും**

സൂക്ഷ്മങ്ങളെങ്കിലും ഒരു പ്രധാന-ജീവി വർഗ്ഗമാണ് ബാക്ടീരിയ. പെട്ടെന്ന് വർദ്ധിക്കുന്നതിനും ഉത്പരിവർത്തനം നടത്തുന്നതിനുമുള്ള കഴിവുണ്ട്. ഈ ഗുണങ്ങൾ ബാക്ടീരിയയുടെ നിലനിൽപ്പിന് സഹായിക്കുന്നു. Antibodies ന്റെ സമ്മർദ്ദം കൊണ്ട് ബാക്ടീരിയകൾക്ക് നിലനിൽക്കാൻ സാധിക്കുന്നു. ആന്റിബയോട്ടിക്സിന്റെ കണ്ടുപിടിത്തത്തിനുമുമ്പ് തന്നെ ബാക്ടീരിയകൾക്ക് നിലനിൽപ്പിന് വേണ്ടി പ്രതിരോധ ശേഷി ആർജിക്കുവാൻ സാധിച്ചിട്ടുള്ളതായി അറിയാൻ സാധിച്ചിട്ടുണ്ട്. ഹോമോസാപ്പിയൻസ് ഉണ്ടായിട്ട് 1.2 ലക്ഷം വർഷം ആയിക്കാണും. അതേ സമയം ബാക്ടീരിയകൾ 3200 കോടി വർഷം മുമ്പ് മുതൽ ഈ ഭൂമുഖത്തുണ്ട്. അതിനു തെളിവെന്നോണം ന്യൂ മെക്സിക്കോയിലെ ഭൂനിരപ്പിൽ നിന്നും 1000 അടി താഴെയുള്ള ഗുഹകളിൽ വെള്ളം ഒലിച്ചിറങ്ങാൻ ഏകദേശം 1000 വർഷം എടുക്കും. എന്നിട്ടു കൂടി അവിടെയുള്ള ബാക്ടീരിയകളുടെ DNA യിൽ പ്രതികൂലസാഹചര്യങ്ങളെ നേരിടുന്നതിനാവശ്യമായ പ്രതിരോധശക്തി ഉണ്ടായിരുന്നതായി കണ്ടെത്തിയിട്ടുണ്ട്. അലക്സാണ്ടർ ഫ്‌ളമിംഗ് Penicilline (Antibiotic) കണ്ടുപിടിച്ചിട്ട് 90 വർഷമെ ആയിട്ടുള്ളൂ. (1928)

**ആരാണ് Antibiotic Resistance ന് ഉത്തരവാദി:**

1. പ്രൈവറ്റ് ക്ലിനിക്കുകളിലെ ഡോക്ടർമാർ കുട്ടികൾക്ക് ലളിതമായ അണുബാധയ്ക്കെതിരെ കൊടുക്കുന്ന Broad Spectrum Antibiotics ആണോ.

2. ഓരോ സമയത്ത് ഡോക്ടർ നിർദ്ദേശിക്കുന്ന മരുന്നുകൾ കുട്ടിയുടെ അമ്മ ശരിയായ അളവിലും സമയ ക്രമത്തിലും നൽകാത്തതാണോ.

3. കഴിഞ്ഞ തവണത്തെ prescription ഉപയോഗിച്ച് കുട്ടിയുടെ അച്ഛൻ കടയിൽ പോയി മരുന്ന് വാങ്ങിയതാണോ.

4. കടയിലെ ഫാർമസിസ്റ്റ് മരുന്ന് ഉപയോഗിക്കുന്നതിനെക്കുറിച്ച് ശരിയായ നിർദ്ദേശങ്ങൾ നൽകാത്തതാണോ.

5. വല്യച്ഛൻ വീട്ടിലെ വളർത്തുമൃഗങ്ങൾക്ക് Antibiotics കലർത്തിയ തീറ്റ കൊടുത്തതാണോ.

6. നിരന്തരമായി Infection കിട്ടിയിട്ടുള്ള മുത്തശ്ശിയാണോ.

7. തൃപ്തികരമല്ലാത്ത സാഹചര്യത്തിൽ കുഞ്ഞ് വളരാൻ ഇടയാക്കിയ ഗവൺമെന്റ് ആണോ,

8. ആശുപത്രിയിലെ മോശമായ ശുചിത്വമാണോ,

9. ശരിയായി കൈകൾ വൃത്തിയാക്കാതെ കുഞ്ഞിനെ പരിശോധിച്ച ഡോക്ടറാണോ.

**ആന്റി മൈക്രോബിയൽ മരുന്നിന്റെ ഉപയോഗത്തിന്റെ വ്യാപ്തി**

1. ലോകത്ത് ഉപയോഗിക്കുന്ന ആകെ മരുന്നുകളിൽ ഏറ്റവും കൂടുതൽ ഉപയോഗിക്കുന്നതിൽ രണ്ടാം സ്ഥാനമാണ് Antibiotics ന്.

2. ഒരു വർഷം 200-300 മില്യൺ Anti Microbials എഴുതപ്പെടുന്നുണ്ട്.

3. ഇതിൽ 53% outpatients ആണ്.

4. ആശുപത്രിയിൽ പ്രവേശിപ്പിക്കുന്ന 30-50% വരെ രോഗികൾക്കും Antibiotics നൽകുന്നു.

5. ഇതിൽ 50% വും അനാവശ്യമോ, അനുചിതമോ ആണ്.

**Antibiotic Resistances തടയുന്നതിന് സാധാരണക്കാരന് എന്തു ചെയ്യാൻ സാധിക്കും?**

1. ഒരു ഡോക്ടർ നിർദ്ദേശിക്കുന്ന Antibiotics മാത്രമേ ഉപയോഗിക്കാവൂ.

2. ഡോക്ടറോട് നിർബ്ബന്ധമായി ആവശ്യപ്പെട്ട് Antibiotics എഴുതി വാങ്ങാതിരിക്കുക.

3. Antibiotics ഉപയോഗിക്കുമ്പോൾ ഡോക്ടറുടെ നിർദ്ദേശങ്ങൾ കൃത്യമായി പാലിക്കുക.

4. ഉപേക്ഷിക്കപ്പെട്ട Antibiotics ഒരിക്കലും ഉപയോഗിക്കാതിരിക്കുക.

5. ശരിയായ വ്യക്തിശുചിത്വം പാലിക്കുക വഴി രോഗപകർച്ച തടയുക.

6. വളർച്ചയ്ക്കായി മൃഗങ്ങളിൽ Antibiotics ഉപയോഗിക്കാതിരിക്കുക.

7. Antibiotics resistance നെക്കുറിച്ച് അവബോധം സൃഷ്ടിക്കുക.

8. പരിസ്ഥിതിയുമായുള്ള തുറന്ന ഇടപെടൽ സൃഷ്ടിച്ചു കൈകാര്യം ചെയ്യുക. ഉദാഹരണം, Histoplasmosis, എലിപ്പനി (Leptospirosis) തുടങ്ങിയ രോഗങ്ങൾ.

9. യാത്രയിലും ആശയ വിനിമയത്തിനിടയിലും രോഗം പകരാൻ സാധ്യത ഉണ്ടെന്ന് മനസ്സിലാക്കി അക്കാര്യങ്ങളിൽ ജാഗ്രത പാലിക്കുക. ഉദാഹരണം H1, N1, Nipah 2009-ൽ ഒരു പുതിയ ഇനം ഇൻഫ്ളുവൻസാ വൈറസ് 214 രാജ്യങ്ങളിൽ പടരുന്നതിനും ഏകദേശം 2 ലക്ഷം ആളുകൾ മരിക്കുന്നതിനും ഇടയായി. അസുഖം അതിമാരകവും വ്യക്തികളിൽ നിന്ന് വ്യക്തികളിലേക്ക് അതിവേഗം പടരുന്നതുമാണ്.

10. അന്യസ്ഥലങ്ങളിൽ നിന്ന് വരുന്ന ആളുകൾ പുതിയരോഗം പരത്തുന്നതിൽ പങ്കുവഹിക്കാം. അങ്ങനെയുള്ളവരുമായി സംസർഗ്ഗം ഉണ്ടാകുമ്പോൾ സൂക്ഷിക്കുക.

ജീവിത സാഹചര്യങ്ങൾ മാറുന്നതനുസരിച്ച് രോഗബാധ സാധ്യത (infection chance) കൂടി. അതുപോലെ തന്നെ Antibiotics Resistance വും കൂടികൊണ്ടിരിക്കുന്നു. അതിനെതിരെ മുൻകരുതലെടുക്കുക. മാറുന്ന സാഹചര്യങ്ങളിൽ ഉണ്ടാകാവുന്ന അണുബാധയെക്കുറിച്ചും അതിനെ എങ്ങനെ പ്രതിരോധിക്കാം എന്നതിനെക്കുറിച്ചും ബോധവാന്മാരായിരിക്കുക. എന്നീ നിർദ്ദേശങ്ങളോടുകൂടി അദ്ദേഹം സംസാരം അവസാനിപ്പിച്ചു. തുടർന്ന് ഓരോരുത്തരും ഉന്നയിച്ച സംശയങ്ങൾക്കും ചോദ്യങ്ങൾക്കും മറുപടി നൽകി. ചോദ്യോത്തരവേള തിരുവല്ല പുഷ്പഗിരി മെഡിക്കൽ കോളജ് മുൻ ഡയറക്ടർ ഡോ. റവ. ഫാ. അബ്രാഹം മുളമൂട്ടിൽ നിയന്ത്രിച്ചു.

ബഹുമാനപ്പെട്ട അച്ചൻ ഡയറക്ടറായിരുന്ന കാലത്തെ ഒരു അനുഭവം വിവരിച്ചു. രാത്രിയിൽ വാഹനാപകടത്തിൽ ഗുരുതരാവസ്ഥയിൽ കൊണ്ടുവന്ന രോഗിയെ I.C.U. വിൽ പ്രവേശിപ്പിച്ചു. അൽപ സമയം കഴിഞ്ഞപ്പോൾ ഒരു സർവ്വീസ് ബസ് നിറയെ ആളുകൾ ആശുപത്രിയിൽ വന്നു. എല്ലാവർക്കും I.C.U. വിൽ കിടക്കുന്ന രോഗിയെ കാണണം. ഈ അവസരത്തിൽ വെളിയിൽ നിന്ന് വരുന്നവർ രോഗിയെ സന്ദർശിച്ചാൽ രോഗിക്ക് വിവിധ രോഗാണുക്കൾ പകരാൻ ഇടയുണ്ടെന്നും അതിനാൽ ആരും ഇപ്പോൾ നിർബ്ബന്ധിക്കരുത് എന്നും പറഞ്ഞപ്പോൾ അവർ ബഹളം വയ്ക്കാൻ തുടങ്ങി. ഇതുപോലെ തന്നെ മറ്റവസരങ്ങളിലും ICU വിൽ അനുവദനീയമല്ലാത്ത സമയത്തും വ്യക്തികൾക്കും പ്രവേശനാനുമതി നിരസിച്ചപ്പോഴുണ്ടായ തിക്താനുഭവങ്ങളും അദ്ദേഹം വിവരിച്ചു. രോഗിയുമായുള്ള അനാവശ്യവും അനവസരത്തിലുമുള്ള സമ്പർക്കം രോഗിക്ക് മറ്റു രോഗങ്ങൾ വരാനുള്ള സാധ്യത കൂട്ടുകയേ ഉള്ളൂ എന്ന സന്ദേശം നൽകാൻ ആണ് അച്ചൻ ഈ അനുഭവ കഥ പറഞ്ഞത്.

സെമിനാറിനെ ഉപസംഹരിച്ചുകൊണ്ട് സംസാരിച്ച MOSC Medical College, Kolencherry യിലെ Ortho വിഭാഗം പ്രൊഫസർ ഡോ. മാത്യു അബ്രാഹം, ആശുപത്രികൾക്കും, ഡോക്ടർമാർക്കും, സംസ്ഥാനത്തിനും വേണ്ടി ഒരു Antibiotic policy രൂപപ്പെടുത്തണമെന്ന് വളരെ ശക്തമായി ആവശ്യപ്പെട്ടു. പ്രസ്തുത പോളിസി കോലഞ്ചേരി മെഡിക്കൽ കോളജിൽ നടപ്പാക്കാൻ തീരുമാനിച്ചതായും അദ്ദേഹം അറിയിച്ചു. Antibiotic resistence തടയുന്നതിന് വലിയൊരളവു വരെ ഇതിൽ കൂടി സാധിക്കുമെന്ന് കരുതുന്നതായും അദ്ദേഹം അഭിപ്രായപ്പെട്ടു.

SDF സെക്രട്ടറി ഡോ. പി.ഒ. അബ്രാഹം നന്ദിപ്രകാശനം നടത്തി. സെമിനാർ 6.15 ന് അവസാനിച്ചു. □

വേദചിന്ത

# അധികാരം

വി. ലൂക്കോസ് 7:5

**ജോയി മേക്കോട്ടിൽ**

നൂറ് പടയാളികളുള്ള ഒരു സേനാവ്യൂഹത്തിന്റെ തലവനാണ് ശതാധിപൻ. റോമൻ അധീശത്വത്തിലെ ആധിപത്യത്തിന്റെയും, അധികാരത്തിന്റെയും അടയാളം. ശക്തമായ റോമൻ രാഷ്ട്രീയ സംവിധാനത്തിന്റെ ഭാഗമായ ശതാധിപൻ ഇവിടെ തന്റെ വീട്ടിൽ സുഖമില്ലാതെ കിടക്കുന്ന ദാസനുവേണ്ടി യേശുവിനെ സമീപിക്കുന്നു. അന്നത്തെ അധികാര ഘടനകളിൽ നിന്നുകൊണ്ട് തന്റെ ദാസനുവേണ്ടി യേശുവിനെ സമീപിക്കുന്നു എന്നതിലാണ് ശതാധിപന്റെ വ്യക്തിത്വത്തെ വായിച്ചെടുക്കേണ്ടത്.

പാലസ്തീനായുടെ വിഭജിതമായ സാമൂഹ്യ ഘടനയിൽ തന്റെ ജീവിത പരിസരങ്ങളിലെല്ലാം പ്രകാശം പരത്തിയ വ്യക്തിത്വമാണ് ശതാധിപന്റേത്. ഒരു ശതാധിപൻ എന്ന നിലയിൽ അയാളുടെ അധികാരം കേന്ദ്രീകരിക്കപ്പെടുന്നത് ശക്തമായ റോമൻ രാഷ്ട്രീയ വ്യവസ്ഥയിലാണ്. അതുകൊണ്ടു തന്നെ അയാളുടെ വിധേയത്വവും ഈ അധികാര വ്യവസ്ഥയോടു തന്നെ ആയിരിക്കണം. ഈ അധികാര ഘടനയാകട്ടെ മനുഷ്യസ്നേഹത്തിന്റെയോ, കരുണയുടെയോ അല്ലതന്നെ! പക്ഷേ ഈ ശതാധിപനുവേണ്ടി യേശുവിനെ സമീപിക്കുന്ന യഹൂദപ്രമാണിമാരുടെ വാക്കുകൾ ശ്രദ്ധിക്കുക. വിഭജിതമായൊരു സമൂഹത്തിൽ വിജാതീയനായ ഈ ശതാധിപന് അവരുടെയൊക്കെ മനസ്സിൽ എത്രമാത്രം ഇടമുണ്ടെന്ന് മനസ്സിലാകും. അധികാരം കൊണ്ടോ ആധിപത്യം കൊണ്ടോ ആരുടെയും ഹൃദയത്തെ തൊടാനാവില്ലല്ലോ. ഞാനും അധികാരമുള്ളോരു മനുഷ്യൻ എന്ന് ഇടയ്ക്ക് അയാൾ സൂചിപ്പിക്കുന്നുമുണ്ട്. ചുറ്റുമുള്ള ലോകത്തോട് സഹജമായ സഹാനുഭൂതിയും സ്നേഹവും കൊണ്ടാവും ശതാധിപൻ ഇവരുടെയൊക്കെ ഹൃദയത്തെ തൊട്ടത്.

തന്റെ ഭവനത്തിലേക്ക് വരാൻ യേശു സന്നദ്ധനാണെന്ന അറിവ് ഒട്ടൊന്നുമല്ല ശതാധിപനെ അമ്പരപ്പിക്കുന്നത്. ഉടനെ യേശുവിന്റെ വരവിനായി തന്റെ അധികാരത്തിന്റെ പ്രൗഢിക്കൊത്ത ഒരുക്കങ്ങൾക്കുമല്ല അയാൾ തിടുക്കം കൂട്ടുന്നത്. യേശുവിന്റെ മുമ്പിൽ നിൽക്കാനുള്ള തന്റെ അയോഗ്യതകളെയോർത്ത് അയാൾ ആകുലപ്പെടുകയാണ്. അതുകൊണ്ടാണ് താൻ നേരിട്ട് സമീപിക്കാതിരിക്കുന്നതെന്നുപോലും വെളിപ്പെടുത്തുന്നു ശതാധിപൻ. എല്ലാ തിന്മയും, അശുദ്ധിയും നമുക്കു പുറത്തുള്ള ലോകത്തിന്റേതു മാത്രമാണെന്ന നമ്മുടെയൊക്കെ അഹംബോധത്തിന്റെ മുമ്പിലാണീ എളിമയും വിനയബോധവും ശ്രദ്ധിക്കപ്പെടേണ്ടത്.

ദൈവതുല്യരായി സ്വയം പ്രതിഷ്ഠിച്ച റോമൻ ചക്രവർത്തിയുടെ അധികാര ഘടനയെ വെല്ലുവിളിച്ച് തന്റെ ഉള്ളിൽ കിട്ടിയ ദൈവാനുഭവത്തെ തന്റെ ജീവിത പരിസരങ്ങളിൽ പ്രകടിപ്പിക്കുവാൻ ശതാധിപൻ മടിക്കുന്നില്ല. യേശുവിന്റെ പരസ്യ ശുശ്രൂഷകളിലെ സൗഖ്യാനുഭവത്തെക്കുറിച്ചുള്ള കേട്ടറിവല്ല ശതാധിപന്റെ അറിവ്. അനുഭവപരം തന്നെയാണ്. അത് ഉറക്കെ പറയാൻ അയാൾക്ക് മടിയുമില്ല.

അങ്ങ് ഒരു വാക്ക് കൽപിച്ചാൽ മതി. ദാസന് സൗഖ്യമാകുമെന്ന് ഉറക്കെ പറയുകയെന്നാൽ യേശുവിന്റെ ദൈവത്വത്തെ ഏറ്റു പറയുകതന്നെയല്ലേ? ഇങ്ങനെ യേശുവിന്റെ ദൈവരാജ്യ മൂല്യങ്ങളോട് ചേർന്ന് നിൽക്കുന്നു ഈ ശതാധിപൻ.

കൽക്കട്ടയിലെ തിരക്കേറിയ ഹൗറാ റെയിൽവേ സ്റ്റേഷനിൽ വണ്ടിയിറങ്ങിയ ചെറുപ്പക്കാരൻ തന്റെ സ്യൂട്ട് കേസ് എടുക്കാൻ കൂലിയെ കിട്ടാത്തതിനാൽ ക്ഷുഭിതനായി. ഒരു വൃദ്ധൻ പറഞ്ഞു: ഞാനെടുക്കാം. വൃദ്ധൻ അത്രയധികം ഭാരമൊന്നുമില്ലാത്ത പെട്ടി തൂക്കി നടന്നു. ചെറുപ്പക്കാരൻ ഗർവ്വോടെ പിന്നാലെയും. ഫ്ളാറ്റ് ഫോമിനു പുറത്തുകടന്ന ചെറുപ്പക്കാരൻ വണ്ടിയിൽ കയറുന്നതിനു മുമ്പ് പണമെടുത്തു നീട്ടി. വൃദ്ധൻ വിനയപൂർവ്വം നിരസിച്ച് ചോദിച്ചു. സ്വന്തം പെട്ടിയൊക്കെ തനിയെ എടുത്തുകൂടെ? ചെറുപ്പക്കാരൻ തന്റെ വലിപ്പത്തെക്കുറിച്ചും, താൻ പഠിക്കാൻ പോകുന്ന കൽക്കട്ടയിലെ പ്രശസ്ത കലാലയത്തെക്കുറിച്ചുമൊക്കെ ഒരു പ്രഭാഷണം തന്നെ നടത്തി.

പിറ്റേന്ന് ചെറുപ്പക്കാരൻ ഇന്റർവ്യൂവിനായി കലാലയത്തിലെത്തി. ഊഴം കാത്ത് പ്രിൻസിപ്പലിന്റെ മുറിക്കു പുറത്തിരുന്നു. മുറിയിൽ എത്തിയ ചെറുപ്പക്കാരൻ അക്ഷരാർത്ഥത്തിൽ ഞെട്ടി. അതാ ഇരിക്കുന്നു ഇന്നലെ തന്റെ പെട്ടി ചുമന്ന വൃദ്ധൻ പ്രിൻസിപ്പാളിന്റെ കസേരയിൽ! പ്രസിദ്ധ വിദ്യാഭ്യാസ ചിന്തകനായ ഈശ്വരചന്ദ്ര വിദ്യാസാഗറായിരുന്നു ഈ പാവം വൃദ്ധൻ. അധികാരമെന്ന വാക്കു പോലും അശ്ലീലമായിക്കൊണ്ടിരിക്കുന്ന ഇക്കാലത്ത് ഇതൊക്കെ വായിച്ച് ചിരിക്കാം അല്ലേ നമുക്ക്!.

# മെഡിക്കൽ വിദ്യാഭ്യാസരംഗവും ചികിത്സയും- പുതിയ കാലം ആവശ്യപ്പെടുന്നതെന്തെല്ലാം?

ഡോ. ബിനോയി

ആരോഗ്യ മേഖലയെപ്പറ്റി എഴുതുമ്പോൾ അത് വായിക്കുന്നത് ഡോക്ടർമാർ ഉൾപ്പെടെയുള്ള ആരോഗ്യപ്രവർത്തകർ, പൊതുജനങ്ങൾ, ഭരണകർത്താക്കൾ തുടങ്ങിയവരാകാം. ഈ വിഭാഗങ്ങളിലും പല തട്ടിലുള്ളവരുണ്ടാകും. ഇവിടെ പൊതുവേ ചില കാര്യങ്ങൾ എഴുതാം.

**സന്തോഷത്തോടെ ജീവിക്കാൻ**

ഡോക്ടർമാർ ഉൾപ്പെടെ എല്ലാവരുടെയും പൊതുവായ ആഗ്രഹം സന്തോഷത്തോടെ ജീവിക്കുക എന്നതാണ്. ലോക ഹാപ്പിനസ് റിപ്പോർട്ട് അനസരിച്ച് അതിന് മൂന്നു ഘടകങ്ങൾ പ്രധാനമാണ്.

1. സാമൂഹിക ബന്ധം
2 പരിസ്ഥിതി
3 സാമ്പത്തികം

സന്തോഷപ്രദമായ ജീവിതം നയിക്കാൻ ഇവ തമ്മിൽ സന്തുലിതാവസ്ഥ വേണം.

ലോക ഹാപ്പിനസ് റിപ്പോർട്ടിൽ സന്തോഷത്തെ മൂന്നു തത്വങ്ങളുടെ അടിസ്ഥാനത്തിൽ കാണുന്നു.

1. മനുഷ്യന്റെ പുരോഗതിയുടെ മാനദണ്ഡം -ദുഃഖം കുറച്ച് സന്തോഷത്തോടെ ജീവിതം ആസ്വദിക്കുക
2. സർക്കാരിന്റെ കടമ : സമൂഹത്തിന്റെ സന്തോഷം കൂട്ടാനും ദുഃഖം കുറയ്ക്കാനും സാഹചര്യമൊരുക്കുക
3. വ്യക്തിയുടെ ഉത്തരവാദിത്തം: സർക്കാർ തയാറാക്കുന്ന സാഹചര്യമുപയോഗിച്ച് കൂടുതൽ സന്തോഷത്തോടെ ജീവിതം ആസ്വദിക്കുക.

**നമ്മുടെ ശ്രദ്ധ എവിടെയാണ്?**

പൊതു ജനങ്ങൾ പൊതുവേ ആരോഗ്യമുള്ളപ്പോൾ ആരോഗ്യത്തിൽ ശ്രദ്ധിക്കുന്നില്ല. രോഗമുള്ളപ്പോൾ രോഗചികിത്സയിൽ ശ്രദ്ധിക്കുന്നു. രോഗചികിത്സയിൽ ശ്രദ്ധ വേണ്ടെന്നല്ല, രോഗപ്രതിരോധത്തിൽ, ആരോഗ്യം മെച്ചപ്പെടുത്തുന്നതിൽ ഇപ്പോൾ ശ്രദ്ധ കുറവാണെന്നുള്ളതാണ് നിർഭാഗ്യകരം. മെഡിക്കൽ വിദ്യാഭ്യാസവും കൂടുതലായി രോഗചികിത്സയിലൂന്നിയാണ് നടക്കുന്നത്.

നമുക്ക് സമൂഹത്തിൽ സ്ഥാനമാനങ്ങൾ വേണം. സമൂഹവും പൊതുവേ പണത്തിന് അമിത പ്രാധാന്യം നല്കുന്നു. ചുരുക്കത്തിൽ, പണത്തിൽ നാം കൂടുതൽ ശ്രദ്ധിക്കുന്നു. ശരിയല്ലാത്ത, അധാർമിക വഴിയിലൂടെയും പണം ശേഖരിക്കാൻ പലരും ശ്രമിക്കുന്നു.

ആരോഗ്യ വിദ്യാഭ്യാസവും ചികിത്സയും നടത്തുന്ന സ്ഥാപനങ്ങൾ, രോഗനിർണയത്തിനും ചികിത്സയ്ക്കുമുള്ള ഉപകരണങ്ങൾ നിർമിക്കുന്ന കമ്പനികൾ, മരുന്നു കമ്പനികൾ ഒക്കെ നമുക്കു ചുറ്റും ഉണ്ട്. പലതും സാമൂഹ്യബോധവും സാമാന്യ ബോധവും ഇല്ലാതെ സാമ്പത്തിക ലാഭമുണ്ടാക്കുക എന്ന ലക്ഷ്യത്തോടെ പ്രവർത്തിക്കുന്നു.

ഫലമോ, ഡോക്ടറും രോഗിയും തമ്മിലുള്ള പരസ്പര വിശ്വാസത്തിന് കോട്ടം തട്ടുന്നു. ചികിത്സാചെലവും സാമ്പത്തിക ബാധ്യതയും കൂടുന്നു.

**ശ്രദ്ധ എവിടെ ആയിരിക്കണം?**

നമ്മുടെ ശ്രദ്ധ സമൂഹത്തിന്റെ എല്ലാ തലത്തിലുള്ളവർക്കും അടിസ്ഥാന ആരോഗ്യ പരിരക്ഷ ലഭിക്കണം എന്നതിലായിരിക്കണം.

അടിസ്ഥാന ഡോക്ടർ അടിസ്ഥാന ആരോഗ്യ സംരക്ഷണത്തിൽ ശ്രദ്ധിക്കണം. അടിസ്ഥാന രോഗ ചികിത്സയിലും ശ്രദ്ധിക്കണം. ഒപ്പം സ്വന്തം ആരോഗ്യം സംരക്ഷിക്കുകയും വേണം. രോഗം തടയുകയാണ് പ്രധാനം. അതിന് ലോകാരോഗ്യസംഘടനയുടെ സുസ്ഥിര വികസനത്തിനുള്ള പദ്ധതികളുടെ വ്യത്യസ്ത ഘടകങ്ങളിലേക്കും നാം ശ്രദ്ധ തിരിക്കണം.

അപ്പോൾ ആരോഗ്യസംരക്ഷണത്തിനുള്ള സാമ്പത്തിക ബാധ്യത പൊതുവേ കുറവായിരിക്കും. പക്ഷേ കൂടുതൽ മെച്ചപ്പെട്ട ആധുനിക ചികിത്സാരീതികൾ ഉപയോഗിക്കേണ്ടി വന്നാൽ ഒരു വ്യക്തിയെ സംബന്ധിച്ച് ചികിത്സാ ചെലവ് കൂടുതലായേക്കാം. സാമ്പത്തിക ബാധ്യതയും കണക്കിലെടുത്ത് ആരോഗ്യപരിരക്ഷയ്ക്ക് ഉചിതമായത് ചെയ്യുക എന്നതാണ് പ്രധാനം. മറിച്ച് സാമ്പത്തിക ബാധ്യത കുറയ്ക്കുക എന്നതായിരിക്കരുത് നമ്മുടെ ലക്ഷ്യം.

**ചരിത്രം**

നിങ്ങൾ ജനിക്കുന്നതിനു മുമ്പ് എന്തു സംഭവിച്ചു എന്ന് അറിയാതിരിക്കുന്നത് എക്കാലത്തും ഒരു കുട്ടിയായി തുടരുന്നതിനു തുല്യമാണ് എന്ന് സിസറോ രണ്ടാ

യിരം വർഷങ്ങൾക്കു മുമ്പ് പറഞ്ഞതിന് ഇന്നും പ്രസക്തിയുണ്ട്.

മനശാസ്ത്രജ്ഞനായിരുന്ന ഫ്രോയിഡിന്റെ അഭിപ്രായത്തിൽ തികച്ചും വ്യത്യസ്തമായ രണ്ടു സ്വഭാവങ്ങൾ മനുഷ്യന് ജന്മനാ ഉണ്ട്. 1. ജീവനെ നശിപ്പിക്കുന്ന ആക്രമണസ്വഭാവം 2. ജീവനു കോട്ടം വരാതെ സംരക്ഷിക്കുകയും നിലനിറുത്തുകയും ചെയ്യുന്ന കാമവും അനുരാഗവും. ഇവ രണ്ടു ധ്യുവങ്ങളിലാണ്. അതായത് അക്രമവും കാരുണ്യവും മനുഷ്യസ്വഭാവത്തിന്റെ ഭാഗമാണ്. ഓരോ മനുഷ്യന്റെയും സ്വഭാവം ഇവ രണ്ടും വിവിധ അളവിൽ കൂട്ടിക്കലർത്തിയ ഒന്നാണ്.

പണ്ടത്തെ അപരിഷ്കൃത സമൂഹം പരിഷ്കൃതമായപ്പോൾ മനുഷ്യൻ നിയമങ്ങളുണ്ടാക്കി. ചെറിയ ഒരു വിഭാഗം ആളുകൾ മറ്റുള്ളവരെ ഭരിക്കുന്നു. ഭരിക്കുന്നവർ മറ്റുള്ളവരുടെ മേൽ ആധിപത്യത്തിനു ശ്രമിക്കുന്നു.

അച്ചടിയുടെ ആവിർഭാവത്തിനുമുമ്പ് വിവരങ്ങളും അറിവും ചുരുക്കം ആളുകളിൽ ഒതുങ്ങിക്കൂടിയിരുന്നു. അച്ചടിയുടെ ആവിർഭാവത്തോടെ വിവരങ്ങളും അറിവും എളുപ്പത്തിൽ കൂടുതലാളുകൾക്ക് ലഭ്യമായി. ഒരു കൂട്ടം ആളുകളുടെ ആധിപത്യത്തിന് മങ്ങലേറ്റു.

പല പരിഷ്കാരങ്ങളും ഉണ്ടായി. ആളുകളുടെ ജീവിതനിലവാരം ഉയർത്തുക എന്നത് പ്രത്യക്ഷത്തിലുള്ള ലക്ഷ്യമായി. ഒളിഞ്ഞു കിടന്ന പ്രത്യക്ഷമല്ലാത്ത ലക്ഷ്യം ഭരണത്തിലിരിക്കുന്നവരുടെ അപ്രമാദിത്വം നിലനിറുത്തുക എന്നതും ആയി. അതിന് വിദഗ്ധർക്ക് സ്ഥാനമാനങ്ങൾ നല്കി പലപ്പോഴും അവരെ കൂടെ നിറുത്തി. നിയമം, വൈദ്യം എന്നീ മേഖലകളിൽ ഇത് കൂടുതൽ പ്രകടമായി.

ശാസ്ത്രം പുരോഗമിച്ചു. കൃഷിയിലും എൻജിനീയറിംഗിലും ശാസ്ത്ര വികസനം കൂടുതൽ മാറ്റങ്ങൾ വരുത്തി. അവയിൽ വിദഗ്ധർക്ക് കൂടുതൽ കാര്യങ്ങൾ ചെയ്യാൻ കഴിഞ്ഞു.

ശാസ്ത്രം പുരോഗമിച്ചപ്പോൾ അശാസ്ത്രീയമായത് ഒഴിവാക്കി വൈദഗ്ധ്യമുള്ള ഭിഷഗ്വരന്മാരുടെ നൈപുണ്യം ഉപയോഗിച്ച് മുന്നാക്കം പോകാൻ ശ്രമിച്ചു. പണ്ടുകാലത്തും ആരോഗ്യമേഖലയെ പണസമ്പാദനത്തിനുള്ള ഒരു ഉറവിടമായി പലരും കണ്ടിരുന്നു. കിടമത്സരം ശക്തമായിരുന്നു. പരിശീലനം ലഭിച്ച യോഗ്യതയുള്ളവർക്കു പുറമേ വ്യാജന്മാരുമുണ്ടായി. മുറിവൈദ്യന്മാരുമുണ്ടായി. അവരിൽ പലരും ഔദ്യോഗികമായി അംഗീകാരമുള്ളവരേക്കാൾ ആളുകളുടെ അംഗീകാരം നേടി.

സമൂഹത്തിന് വൈദ്യമേഖലയിലുള്ളവരോട് പരസ്പരവിരുദ്ധമായ വ്യത്യസ്ത വൈകാരിക നിലപാടുകളുണ്ടായി. ഭിഷഗ്വരന്മാരെ ദൈവതുല്യമായി കണ്ടവരുണ്ട്. മറുവശത്ത് പരിഹാസവും ഉണ്ടായി.

കാലക്രമേണ ചികിത്സാമേഖലയിൽ കൂടുതൽ വിദഗ്ധരുണ്ടായി. ചികിത്സാസംബന്ധമായ കാര്യങ്ങൾ മെച്ചപ്പെടുകയും ആയുർദൈർഘ്യം വർദ്ധിക്കുകയും ചെയ്തു. ഒപ്പം ചികിത്സാരംഗം സങ്കീർണമായി. ചൂഷണം കൂടുതലായി.

യഥാർത്ഥ ജീവിതത്തിലെ സങ്കീർണപ്രശ്നങ്ങളെ പരിഹരിക്കാൻ ഒറ്റമൂലിയില്ല, ഒരു വിദഗ്ധനുമാത്രം കഴിയുകയുമില്ല. പല മേഖലകളിലുള്ള വിദഗ്ധരുടെ കൂട്ടായ സഹകരണം വേണം.

പിന്നീട് പല മേഖലകളിലെന്നപോലെ ആരോഗ്യമേഖലയിലും പുതിയ സംഭവവികാസങ്ങൾ ഉണ്ടായി. ഓരോ മേഖലയിലുമുള്ള വിദഗ്ധന്റെ അറിവും അനുഭവസമ്പത്തും ഉപയോഗിച്ചുള്ള ചികിത്സയ്ക്കു പരിമിതി ഉണ്ടായി. പകരം തെളിവിന്റെ അടിസ്ഥാനത്തിലും സമന്വയത്തിന്റെ അടിസ്ഥാനത്തിലും ചികിത്സയ്ക്ക് മാർഗരേഖ ഉണ്ടാക്കി. തെളിവിന്റെ അടിസ്ഥാനത്തിലുള്ള ചികിത്സയുടെ പ്രാധാന്യം ഇപ്പോൾ കുറഞ്ഞു വരുന്നു.

ഇലക്ട്രോണിക് വിദ്യ വികസിച്ചപ്പോൾ, നവ മാധ്യമങ്ങൾ വന്നപ്പോൾ അച്ചടി വന്നപ്പോൾ ഉണ്ടായ മാറ്റങ്ങളേക്കാൾ മാറ്റങ്ങൾ അതിവേഗത്തിലായി. ചിന്താക്കുഴപ്പം കൂടുതലായി.

ശാരീരികം, മാനസികം, സാമൂഹികം, ആത്മീയം (ആത്മീയ ഘടകത്തെ എല്ലാവരും അംഗീകരിച്ചിട്ടില്ല) ഇങ്ങനെ വിവിധ ഘടകങ്ങളുള്ള ആരോഗ്യമേഖല വ്യത്യസ്തമാണെന്ന് പലരും മനസിലാക്കിയിട്ടുണ്ടാകില്ല.

**പുസ്തകവും പൊതുധാരണയും**

ആരോഗ്യ രംഗത്തെ വിവിധ മേഖലകളിലെ പല വിദഗ്ധർ ചേർന്ന് തയാറാക്കുന്നതാണ് ഹാരിസൺ, ഡേവിഡ്സൺ പോലെയുള്ള പുസ്തകങ്ങൾ. പുസ്തകത്തിൽ നിന്ന് ആരോഗ്യ രംഗത്തെ അറിവുകളുടെ ഒരു സംക്ഷിപ്തമോ വിശാലമോ ആയ ആധികാരികമായ അറിവ് നമുക്കു കിട്ടും.

രോഗം എന്നു പറഞ്ഞാൽ എന്താണ്? പൊതുവായി പറഞ്ഞാൽ നിർവചനം വിശാലമാണ്. നിശ്ചിതമായി പറഞ്ഞാൽ ശരീരത്തിന്റെ ഏതു ഭാഗത്തിനാണ് തകരാർ (ശരീരത്തെ നാം കൃത്രിമമായി വിഭജിച്ചിരിക്കുന്നു.) കുറച്ചുകൂടെ നിശ്ചിതമായി പറഞ്ഞാൽ ഏതു തരം രോഗമാണ്? ശരീരം എങ്ങനെയാണ് പ്രവർത്തിക്കുന്നത്? ശരീരത്തിന്റെ പ്രവർത്തനത്തെ രോഗം എങ്ങനെ ബാധിക്കുന്നു? രോഗനിർണയം എന്താണ്? രോഗത്തെ തടയാൻ എന്താണ് മാർഗം? രോഗം

ചികിത്സിക്കാൻ എന്താണ് മാർഗം? തുടങ്ങിയവയെപ്പറ്റിയുള്ള പൊതു ധാരണയാണ് പുസ്തകത്തിലുള്ളത്. പുസ്തകം തയാറാക്കുന്നവർ അവരുടെ സാഹചര്യം അനുസരിച്ച് പുസ്തകം തയാറാക്കുന്നു. രോഗത്തെപ്പറ്റിയും ആരോഗ്യത്തെപ്പറ്റിയുമുള്ള കാര്യത്തിൽ നാം എവിടെ നില്ക്കുന്നു എന്ന കാര്യങ്ങൾ ക്രോഡീകരിച്ചതാണ് ഈ പുസ്തകം എന്നു പറയാം.

പുസ്തകത്തിൽ ശാസ്ത്രീയ കാര്യങ്ങളുണ്ട്. ശാസ്ത്രീയമല്ലാത്തതും ഉണ്ടാകാം. ശാസ്ത്രത്തിലൂടെ സത്യം അന്വേഷിക്കുകയാണ് നാം. സയൻസിനെ സംബന്ധിച്ചിടത്തോളം തെളിയിക്കാവുന്ന പരിണതഫലം ഉണ്ടാകണം. പൊതു സമ്മതം എന്നു വരുമ്പോൾ അത് ശാസ്ത്രീയമാകണമെന്നില്ല.

പുസ്തകം പഠിക്കുമ്പോൾ ഒരു പൊതു ധാരണ നമുക്കു ലഭിക്കും. അതിൽനിന്ന് വ്യത്യസ്ത/ഇതര ആശയങ്ങൾ ലഭിക്കും. പക്ഷേ ഒരു വ്യക്തിയുടെ കാര്യത്തിൽ എന്തു ചെയ്യണം എന്നുള്ളത് പുസ്തകത്തിലില്ല.

**പൊതു ധാരണ എങ്ങനെ പ്രാവർത്തികമാക്കാം?**

പുസ്തകത്തിൽ നിന്നു കിട്ടുന്ന അറിവു കൂടാതെ മറ്റു പല രീതിയിൽ ലഭിച്ച, ലഭിക്കുന്ന, അറിവും ഉപയോഗിച്ച് സമൂഹത്തിലെ ഓരോ സാഹചര്യത്തിലും എന്താണ് ശരിയെന്നു മനസിലാക്കി ഔചിത്യത്തോടെ സാമാന്യ ബുദ്ധിയോടെ ചിന്താക്കുഴപ്പമില്ലാതെ പ്രവർത്തിക്കാൻ കഴിയണം.

പുസ്തകം ആധികാരികമെങ്കിലും പുസ്തകം എഴുതിയ സാഹചര്യവും നാം പ്രവർത്തിക്കുന്ന സാഹചര്യവും വ്യത്യസ്തമായിരിക്കും. പുതിയതായി ലഭിക്കുന്ന ആശയങ്ങൾ വ്യത്യസ്ത സാഹചര്യത്തിൽ എങ്ങനെ പ്രയോഗത്തിൽ കൊണ്ടുവരാം? പൊതുധാരണയുടെ അടിസ്ഥാനത്തിൽ അടിസ്ഥാനതത്വങ്ങളെ ബലി കഴിക്കാതെ പുതിയ ആശയങ്ങൾ വികസിപ്പിക്കണം, സാഹചര്യമനുസരിച്ച് ഉപയോഗിക്കണം.

ചുരുക്കത്തിൽ നമുക്കു കിട്ടുന്ന പൊതുധാരണയുടെ അടിസ്ഥാനത്തിൽ നാം പ്രവർത്തിക്കണം. ആശയത്തിൽ നിന്ന് പൊതുധാരണ ഉണ്ടാക്കണം. പൊതുധാരണയിൽ നിന്ന് ആശയമുണ്ടാക്കണം.

പ്രായോഗിക തലത്തിൽ, വിവിധ സാധ്യതകളെപ്പറ്റി ചിന്തിച്ച് ഏറ്റവും പ്രയോജനപ്രദമായത് തെരഞ്ഞെടുക്കുക.

**ഇന്റർനെറ്റും പൊതുധാരണയും**

ഇന്റർനെറ്റിൽ ഒരുപാടു വിവരങ്ങൾ ലഭ്യമാണ്. ആ വിവരങ്ങളെ വിശകനം ചെയ്യുവാനും ശരിയായ നിഗമനങ്ങളിലെത്തുവാനും പ്രത്യേക വൈദഗ്ധ്യം വേണം.

ചികിത്സിക്കുന്ന ഡോക്ടറും രോഗിയും തമ്മിൽ പരസ്പര വിശ്വാസമില്ലെങ്കിൽ, ഡോക്ടറിൽ നിന്ന് ആവശ്യമായ വിവരങ്ങൾ ലഭ്യമല്ലെങ്കിൽ ഇന്റർനെറ്റിൽ പരതുകയും പലപ്പോഴും തെറ്റായ വിവരങ്ങൾ രോഗിക്കു ലഭിക്കുകയോ, രോഗി തെറ്റായി ധരിക്കുകയോ ചെയ്തേക്കാം.

**ചിന്താരീതി മെച്ചപ്പെടുത്തുക**

ചികിത്സയെ സംബന്ധിച്ച നൈപുണ്യങ്ങൾ അടിസ്ഥാനപരമാണ്. സൂപ്പുണ്ടാക്കാൻ വെള്ളം വേണം. പക്ഷേ അതു മാത്രം പോരാ. ചികിത്സയ്ക്ക് അറിവ് ആവശ്യമാണ്. അറിവ് പുതുക്കണം. അറിവാണ് ശക്തി എന്ന് നാം സാധാരണമായി കേൾക്കാറുണ്ട്. ഇനിയുള്ള കാലത്ത് അറിവല്ല ശക്തി. അറിവിനെ എങ്ങനെ ഉപയോഗിക്കുന്നു എന്നതാണ് പ്രധാനം. അതായത് രൂപകല്പനയാണ് പ്രധാനം. അതിന് എങ്ങനെ ചിന്തിക്കുന്നു എന്നതാണ് പ്രധാനം. ചിന്തയിലെ തകരാർ നമ്മെ കൂടുതൽ പ്രശ്നങ്ങളിലേക്കു നയിക്കുന്നു.

സമൂഹത്തിന്റെ ആരോഗ്യം നോക്കാൻ എന്തു വേണം? ചിന്താരീതി മെച്ചപ്പെടുത്തണം

**തലച്ചോറിന്റെ പ്രവർത്തന രീതിയുടെ പ്രാധാന്യം**

ചിന്താക്കുഴപ്പമില്ലാതെ ദൈനംദിന കാര്യങ്ങൾ ചെയ്ത് ജീവിതം മുന്നോട്ടു കൊണ്ടുപോകുക എന്നതാണു തലച്ചോറിന്റെ പ്രധാന ജോലി. അത് മുമ്പു കണ്ടിട്ടുള്ള കാര്യങ്ങളെ പിന്നീടു കാണുമ്പോൾ തിരിച്ചറിയുന്നു. മുൻ അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ കാര്യങ്ങളെ കാണുന്നു, അതനുസരിച്ച് പ്രതികരിക്കുന്നു, അല്ലെങ്കിൽ ജീവിതം വളരെ ദുരിതപൂർണമാകുമായിരുന്നു. വസ്ത്രധാരണ സമയത്ത് ഷർട്ടിട്ടിട്ടാണോ ബനിയൻ ധരിക്കുന്നത് അതോ മറിച്ചാണോ എന്ന് ചിന്തിക്കാറില്ല. വീടിനു പുറത്തു പോയിട്ടു തിരിച്ചു വരുമ്പോൾ വീടിന് അടുത്തു വന്നു നിന്ന് ഇതെന്റെ വീടാണോ? എന്ന് ആരും ചിന്തിക്കാറില്ല.

(തുടരും)

## അറിയിപ്പ്

ഒരു വർഷത്തേയ്ക്ക് വരിസംഖ്യ അടച്ചിട്ടുള്ള ബഹുഭൂരിഭാഗം പേരുടെയും വരിസംഖ്യാ കാലാവധി കഴിഞ്ഞിരിക്കുകയാണ്. ദയവായി അത് പുതുക്കുക. 1000 രൂപ അടച്ച് ആയുഷ്ക്കാല വായനക്കാരാകുവാൻ ശ്രമിക്കുക.

### ബുള്ളറ്റിൻ വരിസംഖ്യ നിരക്ക്

1 വർഷത്തേക്ക് – 100 രൂ.
ആയുഷ്ക്കാലം – 1000 രൂ.
വിദേശത്ത് – 6000 രൂ.

ലേഖനം

# ഞാൻ കണ്ട ക്രിസ്തു

**മുണ്ടമറ്റം രാധാകൃഷ്ണൻ**

അതിവിദൂര ഭൂതകാലത്തിൽ ജറുസലേമിലെ ഒരു കാലിത്തൊഴുത്തിൽ ഒരു കുഞ്ഞ് ജനിച്ചു. അവൻ പിറന്നുവീണത് പട്ടുമെത്തയിലേക്കല്ല. പട്ടുപുതപ്പുകൊണ്ടല്ല അവനെ പുതപ്പിച്ചത്. അവിടെ കുന്തിരിക്കത്തിന്റെയോ അത്തറിന്റെയോ വാസനയുണ്ടായിരുന്നില്ല. കിടന്നത് വൈക്കോലിൽ. പുതച്ചത് കീറ്റ് തുണി. എന്തെങ്കിലും മണം ഉണ്ടായിരുന്നെങ്കിൽ ഗോമൂത്രത്തിന്റെയും ചാണകത്തിന്റെയും ആയിരുന്നിരിക്കണം. ആ മുഹൂർത്തത്തിൽ ഗാനാലാപനം നടത്തിയത് മാലാഖമാരായിരുന്നു. അവനെ കാണാൻ വന്നത് ആട്ടിടയന്മാരായിരുന്നു. അവർക്ക് വഴിവെളിച്ചമായത് നക്ഷത്രങ്ങളും. ആ കുഞ്ഞിനെ അവർ ജീസസ് ക്രൈസ്റ്റ് എന്നുവിളിച്ചു.

റോമാക്കാരുടെ ഭരണമായിരുന്നു അവിടെ. ക്രൂരനും നിഷ്ഠൂരനുമായ ഹേറോദോസ് രാജാവിന്റെ ഭരണത്തിൽ ജനങ്ങൾ വലഞ്ഞു. ഒരു രക്ഷകനെ, പുതിയ രാജാവിനെ അവർ ആഗ്രഹിച്ചു. ക്രിസ്തുവിന്റെ ജനനം കൂടുതൽ അസ്വസ്ഥനാക്കിയത് ഹേറോദോസിനെ ആയിരുന്നു. തന്റെ അന്തകനാണ് വന്നിരിക്കുന്നതെന്ന് അയാൾ ഭയന്നു.

ആ കുട്ടി വളർന്ന് അനുയായികൾ ഉണ്ടായി. അംഗവിഹീനരും ആലംബഹീനരും സാധാരണക്കാരും അവന്റെ അനുയയികളായി. ഇത് കണ്ട പുരോഹിത വർഗ്ഗത്തിന് അവൻ ശത്രുവായി. കാരണം, അവരുടെ ദുഷ് പ്രവണതകൾക്കും താല്പര്യങ്ങൾക്കും ക്രിസ്തു എതിരായിരുന്നു. അവരുടെ വിശ്വാസത്തിൽ അത്യുന്നതങ്ങളിൽ എവിടെയോ സ്ഥിതി ചെയ്യുന്ന സ്വർഗ്ഗം ഭൂമിയിൽ സൃഷ്ടിക്കാനായിരുന്നു അവന്റെ വരവ്.

ക്രിസ്തു വന്നത് ഒരു രാജ്യം സൃഷ്ടിക്കാനായിരുന്നു. പോലീസും പട്ടാളവുമില്ലാത്ത രാജ്യം. സ്ത്രീപീഡനവും ബാലപീഡനവും ഇല്ലാത്ത രാജ്യം. കള്ളപ്പണക്കാരും, കൊള്ളപ്പലിശക്കാരുമില്ലാത്ത രാജ്യം. സ്നേഹം, സഹനം, കരുണ, ത്യാഗം ഇവയിൽ ജനങ്ങൾ അഭിരമിക്കുന്ന രാജ്യം. അത് സൃഷ്ടിക്കപ്പെടേണ്ടത് ജനഹൃദയങ്ങളിലായിരുന്നു. അവൻ അതിനെ ദൈവരാജ്യം എന്നുവിളിച്ചു.

ഹേറോദോസ് രാജാവ് അന്തരിച്ചു. റോമാസാമ്രാജ്യം തകർന്നു. പീലാത്തോസിന് വില്ലൻ പരിവേഷവുമായി. ക്രിസ്തുവിനെ ഇല്ലാതാക്കാൻ ശ്രമിച്ചവരൊക്കെ ജനങ്ങളുടെ ഓർമ്മയിൽ പോലുമില്ല. ക്രിസ്തു ഇന്നും ജ്വലിച്ചു നൽക്കുന്നു. അവൻ സൃഷ്ടിച്ച ദൈവരാജ്യത്തിൽ ജനമനസ്സുകളിൽ ഇന്നും കുളിർകാറ്റായി എല്ലാറ്റിനെയും തഴുകി ഒഴുകുന്നു.

ക്രിസ്തുവിന്റെ പ്രതിനിധികളും ആരാധകരെന്ന് അവകാശപ്പെടുന്നവരും പിറവം പള്ളിയുടെ മുറ്റത്തിരുന്ന് മുദ്രാവാക്യം വിളിച്ചു. എന്തുവന്നാലും പള്ളി അവർ വിട്ടുകൊടുക്കില്ല പോലും! വേണ്ട, അത് എന്നും പൂട്ടിക്കിടക്കട്ടെ. അതിനകത്ത് ക്രിസ്തു ഇല്ല എന്നുറപ്പ്. സ്വർണ്ണക്കുരിശിനു കീഴെ മാർബിൾ വിരിച്ച തറയുള്ള പള്ളിയിൽ ക്രിസ്തു ഉണ്ടെന്ന് വിശ്വസിക്കുന്നവർക്ക് ഹാ, കഷ്ടം!

നിങ്ങൾക്കുള്ളതെല്ലാം സാധുക്കൾക്ക് ദാനം ചെയ്ത് സഹനത്തിന്റെ കുരിശുമെടുത്ത് എന്റെ പിന്നാലെ വരുവിൻ എന്നാണ് ക്രിസ്തു പറഞ്ഞത്. ആ പുണ്യാത്മാവിന്റെ പേരും പറഞ്ഞ് പള്ളിയുടെ അവകാശത്തിനായി പോരാടുന്നവർ മ്ലേച്ഛന്മാരാണ്. പള്ളിയുടെ ഉമ്മറപ്പടിയിൽ നിന്ന് സഭാവസ്ത്രധാരിയായ ഒരാൾ പറഞ്ഞു, "മറുഭാഗത്തുള്ളവരെ കണ്ടാൽ കണ്ണടയ്ക്കണം. അവരുടെ സ്ത്രീകളെ വിവാഹം കഴിച്ചവർ അവരെ ഉപേക്ഷിക്കണം. മക്കളുണ്ടെങ്കിൽ അവരെ സംരക്ഷിക്കരുത്." ദൈവം യോജിപ്പിച്ചവരെ മനുഷ്യർ വേർപെടുത്തരുതെന്ന വചനം അയാൾ കേട്ടിട്ടു പോലുമില്ലേ? കർത്താവെന്നും യേശുവെന്നുമൊക്കെ പറയാനുള്ള യോഗ്യത അയാൾക്കില്ല. കുരിശും മുൾമുടിയും ചാട്ടവാറടിയും ഇയാളെപ്പോലുള്ളവർക്കാണ് യോജിക്കുക. ഏത് ക്രിസ്തുവിനെയാണീക്കൂട്ടർ ആരാധിക്കുന്നത്? അന്തിക്രിസ്തുവിനെയോ?

മൃതദേഹത്തെ ആദരിക്കുക എന്നത് മനുഷ്യർ ചെയ്യുന്നതാണ്. ഒരു വൃദ്ധയുടെ ശവം സംസ്ക്കരിക്കാനനുവദിക്കാതെ ദുർഗന്ധം വമിക്കുന്നതുവരെ വച്ചുകൊണ്ടിരുന്നു. മറ്റൊന്ന് പെട്ടിയോടെ പള്ളിക്കു വെളിയിലേക്കു വലിച്ചെറിഞ്ഞു. ഇതിന് സാഹചര്യം സൃഷ്ടിച്ചവരൊന്നും ഫലം അനുഭവിക്കാതിരിക്കില്ല എന്നാണ് ഞാൻ വിശ്വസിക്കുന്നത്.

ഒരു ളോഹധാരി പ്രസംഗിച്ചു. ക്രിസ്തുവിനുവേണ്ടി സമർപ്പിച്ച ജീവിമാണ് അദ്ദേഹത്തിന്റേതെന്ന്. കഷ്ടം! അയാളുടെ ജീവതം കൊണ്ട് ക്രിസ്തുവിനെന്ത് പ്രയോജനം! ഉടമസ്ഥനുപോലും വേണ്ടാത്ത ആ വസ്തു ക്രിസ്തുവിനെന്തിനാ?

രക്ഷപെടാൻ ഒരു മാർഗ്ഗമേയുള്ളൂ. സമസ്താപരാധവും ഏറ്റുപറഞ്ഞ്, ചെരുപ്പുപോലുമില്ലാത്ത, ആ തൃപ്പാദങ്ങളിൽ തലതല്ലിക്കരയൂ. ദൈവപുത്രൻ എല്ലാം ക്ഷമിക്കും. കാരണം, അവൻ സ്നേഹമാണ്, സാന്ത്വനമാണ്, സമാധാനത്തിന്റെ ദൂതനാണ്. □

RNI No. KERMAL/2012/46014 Date of Publication 15-01-2020 Licence No. KL/CR/ALU/WPP-02/2019-21
Registered. Reg. No. KL/ALY/0067/2019-2021 Price Rs. 10/- Licensed to Post Without Pre-payment



## വേദശാസ്ത്ര പഠന കോഴ്സുകൾ അത്മായർക്ക്

നമ്മുടെ ഭദ്രാസനത്തിലെ Theological Forum ന്റെയും Kerala United College (Tvm) ന്റെയും ആഭിമുഖ്യത്തിൽ ദൈവശാസ്ത്ര പഠനത്തിൽ താത്പര്യമുള്ള ആളുകൾക്കുവേണ്ടി നമ്മുടെ ഭദ്രാസനം കേന്ദ്രമാക്കി രണ്ട് ദൈവശാസ്ത്ര കോഴ്സുകൾ നടത്തുവാൻ ആഗ്രഹിക്കുന്നു. ഈ രണ്ടു കോഴ്സുകളും Serampore College-ൽ നിന്നും ലഭ്യമാകുന്ന നിർദ്ദേശങ്ങളുടെ അടിസ്ഥാനത്തിൽ ആയിരിക്കും നടത്തുന്നത്. പഠനം പൂർത്തീകരിക്കുന്നവർക്ക് സെറാമ്പൂർ യൂണിവേഴ്സിറ്റി ഡിഗ്രി, ഡിപ്ലോമ സർട്ടിഫിക്കറ്റുകൾ നൽകുന്നതാണ്. ഇപ്പോഴാണ് യൂണിവേഴ്സിറ്റിയിൽ രജിസ്റ്റർ ചെയ്യേണ്ട സമയം. വേദശാസ്ത്രം ക്രമീകൃതമായി പഠിക്കാൻ താത്പര്യമുള്ളവരുടെ പേരുവിവരം ജനുവരി 31 ന് മുമ്പ് അറിയിക്കേണ്ടതാണ്.

1. BCS (Bachelor in Christian Studies) ഈ കോഴ്സിന് ചേരുവാൻ ആഗ്രഹിക്കുന്നവർക്ക് സെക്കുലർ ഡിഗ്രി അനിവാര്യമാണ്. നാലു വർഷമായിരിക്കും കോഴ്സിന്റെ കാലാവധി.
2. DCS (Diploma in Christain Studies) ഈ പഠനത്തിന് മൂന്നു വർഷത്തെ കാലാവധി. പ്രീഡിഗ്രി പാസായിരിക്കണം.

വിശദ വിവരങ്ങൾക്ക്: റവ. ഫാ. അജീഷ് ബാബുവിനെ ബന്ധപ്പെടുക. ഫോൺ നമ്പർ: 9947388378

## ഉത്തരവായി

വെട്ടിത്തറ മാർ മീഖായേൽ വലിയപള്ളിയും അനുബന്ധ സ്ഥാപനങ്ങളും സ്വത്തുക്കളും മൂന്ന് ദിവസങ്ങൾക്കുള്ളിൽ ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് കൈമാറാൻ എറണാകുളം സ്പെഷ്യൽ കോടതി ഉത്തരവ് നൽകി. വിധി നടപ്പിലാക്കാൻ നിർദ്ദേശിച്ചുകൊണ്ടുള്ള ഉത്തരവ് പ്രത്യേക സന്ദേശവാഹകൻ വഴി 2020 ജനുവരി 9-ാം തീയതി രാമമംഗലം പോലീസ് സ്റ്റേഷൻ ഹോം ഓഫീസർ (S.H.O.) ക്ക് എത്തിച്ചു കൊടുത്തു. പ്രസ്തുത പള്ളിയുടെ ഉടമസ്ഥാവകാശം സംബന്ധിച്ച ഒറിജിനൽ പെറ്റീഷനിൽ ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായ വിധി മുമ്പേ ഉണ്ടായതാണ്. എങ്കിലും വിധി നടപ്പാക്കാൻ ബന്ധപ്പെട്ടവർ ശ്രമിക്കാത്ത സാഹചര്യത്തിൽ ഓർത്തഡോക്സ് പക്ഷം വികാരി ഫാ. ജോൺസൺ പുറ്റാനിൽ സമർപ്പിച്ച എക്സിക്യൂഷൻ പെറ്റീഷനിലാണ് ഇപ്പോഴത്തെ വിധി. പള്ളി വിട്ടുനൽകാതെ ഭരണം കയ്യാളുന്ന യാക്കോബായ പക്ഷം പള്ളി പൂട്ടി താക്കോലുമായി മുങ്ങിയാൽ പൂട്ടുപൊളിച്ച് പുതിയ താഴിട്ടുപൂട്ടി താക്കോൽ കോടതിയിൽ ഏല്പിക്കുവാൻ S.H.O. യ്ക്ക് കൽപന നൽകിയിട്ടുണ്ട്. ഇതുവരെ വിധി നടപ്പാക്കാത്തതിന് പോലീസ് സമർപ്പിച്ചിട്ടുള്ള കാരണം സ്വീകാര്യമല്ലെന്നും വിധിയിൽ വ്യക്തമാക്കിയിട്ടുണ്ട്. അഡീ. ഡിസ്ട്രിറ്റ് ജഡ്ജ് കെ. ബിജു മേനോനാണ് ഉത്തരവിട്ടിരിക്കുന്നത്.

## വിദ്യാർത്ഥി-യുവജന സംഗമം

നമ്മുടെ ഭദ്രാസനത്തിലെ യുവജന-വിദ്യാർത്ഥി പ്രസ്ഥാനങ്ങളുടെ ഒരു സംയുക്ത സമ്മേളനം "**പ്രേരണ 2019**" ഡിസംബർ മാസം 14-ാം തിയതി പാലക്കുഴ സെന്റ് ജോൺസ് ഓർത്തഡോക്സ് സുറിയാനി പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. ഭദ്രാസന സെക്രട്ടറി വന്ദ്യ എബ്രഹാം കാരാമേൽ അച്ചൻ അദ്ധ്യക്ഷത വഹിച്ച സമ്മേളനം അഭി. ഡോ.തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുകയും, പ്രൊഫ. ഡോ. എം.പി.മത്തായി മുഖ്യ സന്ദേശം നൽകുകയും ചെയ്തു. MGOCSM കേന്ദ്ര ജന. സെക്രട്ടറി വന്ദ്യ ജീസൺ അച്ചൻ ആശംസകൾ അറിയിച്ച് സംസാരിച്ചു. സാമൂഹ്യ മാധ്യമങ്ങളിലൂടെ ജനശ്രദ്ധ നേടിയ RJ Father സിജോ ചേന്നാട്ടിൽ നയിച്ച ക്ലാസ്സും, 'മെത്രാപ്പോലീത്തായോട് ചോദിക്കാം' എന്ന ചോദ്യോത്തര പരിപാടിയും പങ്കെടുത്തവർക്ക് ഒരു നവ്യാനുഭവമായിരുന്നു. വിദ്യാർത്ഥികളുടെയും യുവജനങ്ങളുടെയും സർഗ്ഗവാസനകൾ കോർത്തിണക്കി അരങ്ങേറിയ കളിയും ചിരിയും എന്ന പരിപാടി സമ്മേളനത്തിന് മാറ്റു കൂട്ടി . വിവിധ ദേവാലയങ്ങളിൽ നിന്ന് മുന്നൂറിലധികം പ്രതിനിധികൾ പങ്കെടുത്ത സമ്മേളനത്തിൽ ഭദ്രാസനത്തിലെ വൈദീകരുടെ സാന്നിദ്ധ്യം ഏറെ അനുഗ്രഹമായിരുന്നു. സൗഹൃദം പങ്കിട്ടും, ഊട്ടിയുറപ്പിച്ചുമുള്ള ഈ കൂട്ടായ്മ ഭദ്രാസനത്തിന്റെ വളർച്ചയ്ക്ക് പുത്തൻ പ്രതീക്ഷകൾ നൽകുന്നു. സമ്മേളനത്തിന്റെ വിജയത്തിനായി ഇടവക വികാരി ഷിബു അച്ചന്റെ നേതൃത്വത്തിൽ ശ്രീമതി ജയാ സണ്ണി കൺവീനർ ആയി വിവിധ കമ്മിറ്റികൾ പ്രവർത്തിച്ചു.



Printed and published by Fr. Abraham Karamel, Secretary, Kandanad East Diocese, Bishop's House, Muvattupuzha - 686 661, Ph: 0485 2832401
Managing Editor : P.J. Varghese Ph: 0485 2253209, Printed at St. George Press, Muvattupuzha